# മലങ്കരസഭാദീപം

A FORTNIGHTLY WITH ECUMENICAL VISION

വാല്യം 25 ലക്കം 14 പേജ് 6 2019 മെയ് 15



## പ.പാത്രിയർക്കീസ് ബാവാ 24 മുതൽ 27 വരെ കേരളത്തിൽ

നെടുമ്പാശ്ശേരി : പ.ഇഗ്നാത്തിയോസ് അപ്രേം രണ്ടാമൻ പാത്രിയർക്കീസ് ബാവായുടെ കേരളസന്ദർശനത്തിനുള്ള ഒരുക്കങ്ങൾ പൂർത്തിയായി. 24 മുതൽ 27 വരെ കേരളത്തിൽ സന്ദർശനം നടത്തുന്നത്. പ.പാത്രിയർക്കീസ് ബാവാ സ്ഥാനമേറ്റശേഷമുള്ള മൂന്നാമത്തെ കേരളസന്ദർശനമാണിത്.

24ന് രാവിലെ 9ന് കൊച്ചി രാജ്യാന്തര വിമാനത്താവളത്തിലെത്തുന്ന ബാവായെ ശ്രേഷ്ഠ ബാവായുടെ നേതൃത്വത്തിൽ സ്വീകരിക്കും. അതിനുശേഷം മഞ്ഞിനിക്കര ദയറായിൽ എത്തി പ.ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ ബാവായുടെ കബറിടത്തിൽ പ്രാർത്ഥന നടത്തും. അവിടെ പുതുതായി നിർമ്മിച്ച കെട്ടിടത്തിന്റെ കൂദാശ നിർവ്വഹിക്കും. തുടർന്ന് നടക്കുന്ന പൊതുസമ്മേളനത്തിൽ പ. ബാവാ അദ്ധ്യക്ഷത വഹിക്കും.

പുത്തൻകുരിശ് പാത്രിയർക്കാ സെന്ററിലെത്തുന്ന പ.പാത്രിയർക്കീസ് ബാവായുടെ അദ്ധ്യക്ഷതയിൽ നടക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസിൽ സഭാവിഷയങ്ങൾ ചർച്ചചെയ്യും. പിന്നീട് സഭാമാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി അംഗങ്ങളെ കാണും. വൈകിട്ട് ആറിന് മലേക്കുരിശ് ദയറായിൽ ബാവായ്ക്ക് സ്വീകരണം നൽകും.

ബാവായുടെ മാതാവ് ഖനീമ ഹന്നയുടെ പേരിൽ ദയറായിൽ നിർമ്മിച്ചിട്ടുള്ള ഖനീമ ഹന്നാ ഹോമിന്റെ സമർപ്പണവും കൂദാശയും നടത്തും. അഞ്ചു നിലകളിലായി നിർമ്മിച്ചിട്ടുള്ള മന്ദിരം അശരണർക്കും അനാഥർക്കുമായി തുറന്നിടാനാണ് ലക്ഷ്യമിടുന്നത്. 45 മുറികളും ഹാളും അനുബന്ധ സൗകര്യങ്ങളും അടങ്ങുന്നതാണ് കെട്ടിടം.

26-ന് രാവിലെ ദയറായിൽ വി.കുർബ്ബാനയ്ക്കുശേഷം വിശ്വാസികളോട് പ.ബാവാ സംസാരിക്കും. വൈകിട്ട് 6.30ന് പുനർനിർമ്മിച്ച പാമ്പ്ര സെന്റ് ജോർജ് സെഹിയോൻ സിംഹാസനപള്ളിയുടെ മൂറോൻ അഭിഷേക കൂദാശ പ.ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടക്കും. വൈകിട്ട് അദ്ദേഹം മലേക്കുരിശ് ദയറായിലേക്ക് മടങ്ങും.

27ന് രാവിലെ 10-30ന് നെടുമ്പാശ്ശേരിയിൽ നിന്ന് ലെബനനിലേക്ക് തിരികെ പോകും.

യാക്കോബായ സഭയിലെ ആഭ്യന്തര കലഹങ്ങൾ പ.ബാവാ നേരിട്ട് ചർച്ചയിലൂടെ പരിഹരിക്കാൻ ശ്രമിക്കും. അതേസമയം ഓർത്തഡോക്സ് സഭയുമായി സമാധാന ചർച്ചയ്ക്ക് ഈ വരവിൽ സമയം നീക്കിവെച്ചിട്ടില്ലെന്നും മലേക്കുരിശ് ദയറാധിപൻ കുറിയാക്കോസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ പത്രസമ്മേളനത്തിൽ പറഞ്ഞു.

## റവ.ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ അന്തരിച്ചു

ആലുവ : മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികനും കേരളാ മദ്യനിരോധന സമിതി സംസ്ഥാന പ്രസിഡന്റും കിഴക്കമ്പലം ദയറാ ചാപ്പൽ വികാരിയുമായ ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ (74) അന്തരിച്ചു. ഹൃദയാഘാതത്തെ തുടർന്ന് കഴിഞ്ഞ ആറുമുതൽ രാജഗിരി ഹോസ്പിറ്റലിൽ ചികിത്സയിലായിരുന്നു. സംക്കാരം പ.കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ നടന്നു.

ഓർത്തഡോക്സ് സഭാ അങ്കമാലി ഭദ്രാസന സെക്രട്ടറി, സഭാ വർക്കിംഗ് കമ്മിറ്റി അംഗം, മാനേജിംഗ് കമ്മിറ്റി അംഗം, തൃക്കുന്നത്ത് സെമിനാരി മാനേജർ, കേരളാ ബ്ലൈന്റ് സ്ക്കൂൾ സൊസൈറ്റി പ്രസിഡന്റ്, വൈ.എം.സി.എ. സൗത്ത് വെസ്റ്റ് ഇന്ത്യാ റീജൺ വൈസ് പ്രസിഡന്റ്, ബൈബിൾ സൊസൈറ്റി പ്രസിഡന്റ് തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചു.

പോത്താനിക്കാട് മണ്ണാറപ്രായിൽ പൗലോസിന്റെയും ഏലമ്മയുടെയും മകനായി 1945 മെയ് 28ന് ജനിച്ചു. 1970 ജൂൺ 10ന് വൈദികപട്ടം സ്വീകരിച്ചു. പെരുമ്പാവൂർ തെക്കേവീട്ടിൽ ലീലാമ്മയാണ് ഭാര്യ. മക്കൾ : ലിജോ മണ്ണാറപ്പായിൽ, സിജോ ജേക്കബ്.



അങ്കമാലി ഭദ്രാസനവും തൃക്കുന്നത്ത് സെമിനാരിയും പ്രശ്ന കലുഷിതമായിരുന്ന സന്ദർഭത്തിൽ ഭദ്രാസനത്തെ ധീരമായി നേതൃത്വം നൽകി നയിച്ച വൈദികനായിരുന്നു റവ.മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ.

### ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മാർ ഈവാനിയോസ്.....കഴിഞ്ഞലക്കം തുടർച്ച

## നിന്റെ ഓളങ്ങളും നിന്റെ തിരമാലകളും എല്ലാം എന്റെ മീതെ കടന്നുപോകുന്നു എന്നുള്ള ദാവീദിന്റെ വചനങ്ങൾ ഞങ്ങളിൽ നിവൃത്തിയായി : പ.ശക്രള്ളാ ബാവാ

ഫാ.ഡോ.എം.ഒ.ജോൺ

**ആമുഖം**

നൂറ്റാണ്ടുകളായി പേർഷ്യൻ (കൽദായ) സഭാബന്ധത്തിലും ഒരു നൂറ്റാണ്ടിലധികം റോമൻ കത്തോലിക്കാ സഭാബന്ധത്തിലും നിലനിന്നിരുന്നുവെങ്കിലും കൂനൻകുരിശ് സത്യത്തിനുശേഷമുണ്ടായ അന്ത്യോഖ്യൻ സുറിയാനി സഭാബന്ധംമൂലം മാർത്തോമ്മാ നാലാമന്റെ (1688-1728) കാലം ആകുമ്പോഴേയ്ക്കും അന്ത്യോഖ്യൻ സുറിയാനിസഭയുടേതാണ് സത്യവിശ്വാസം എന്നും റോമൻ വിശ്വാസത്തേക്കാൾ ശ്രേഷ്ഠമാണതെന്നും കൽദായ വിശ്വാസം ഗുരുതരമായ വേദവിപരീതമാണെന്നും ഉള്ള ഒരു ധാരണ മലങ്കരസഭാംഗങ്ങളുടെ ഇടയിൽ ശക്തമായി വ്യാപിച്ചിരുന്നു. ഈ പശ്ചാത്തലത്തിൽ പാഷണ്ഡോപദേശങ്ങൾക്കെതിരെ പോരാടി സത്യവിശ്വാസം സ്ഥാപിക്കുവാനും പഠിപ്പിക്കുവാനും പ്രാപ്തരായ പട്ടക്കാരെയും മേൽപട്ടക്കാരെയും വേദശാസ്ത്രജ്ഞരെയും അയച്ചുതരണമെന്ന് ഇവിടെയെത്തിയ വ്യാപാരികളിലൂടെയും കത്തുകളിലൂടെയും മാർത്തോമ്മാ നാലാമനും അഞ്ചാമനും അന്ത്യോഖ്യാ പത്രിയർക്കീസിനോട് ആവശ്യപ്പെട്ടിരുന്നതായി കഴിഞ്ഞലക്കത്തിൽ എഴുതിയിരുന്നല്ലോ. അക്കാര്യത്തിൽ ഡച്ചുകാരും അക്കാലഘട്ടത്തിൽ ഇവിടെയെത്തിയിരുന്ന യഹൂദവ്യാപാരികളും സിറിയ പാലസ്തീൻ തുടങ്ങിയ പ്രദേശങ്ങളിൽനിന്നെത്തിയ സുറിയാനിക്രിസ്ത്യാനികളും മലങ്കരസഭയെ സഹായിച്ചു.

**ശക്രള്ളാ ബാവാ**

മാർത്തോമ്മാ അഞ്ചാമൻ പാത്രിയർക്കീസിനയച്ച അഞ്ചാമത്തെ കത്തിൽ സന്യാസിയായ ശക്രള്ളായെ മഫ്രിയാനാ ആയി വാഴിച്ച് മലങ്കരയിലേക്കയക്കണമെന്ന് പ്രത്യേകം ആവശ്യപ്പെട്ടിരുന്നു. ഇവിടെയുണ്ടായിരുന്ന അന്തോൺ ശെമ്മാശ്ശനിൽനിന്നായിരുന്നു ശക്രള്ളായെക്കുറിച്ച് മാർത്തോമ്മാ അഞ്ചാമനുള്ള അറിവ്. യാക്കോബ് തൃതീയൻ പാത്രിയർക്കീസിനെ ഉദ്ധരിക്കാം:-

“ഇക്കാലത്ത് ആലപ്പോയിൽ ശക്കർ അള്ള (ശക്രള്ള) ഖാസാബ്ചി എന്നൊരു ബഹുമാന്യനായ സന്യാസി ജീവിച്ചിരുന്നു. ഇദ്ദേഹം പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ ആലപ്പോയിൽ ജനിച്ചു. പട്ടുവസ്ത്രങ്ങൾ സ്വർണ്ണവും വെള്ളിയും നൂലുകളാൽ അലങ്കരിക്കുന്ന ഒരു നെയ്ത്തുകാരനായിരുന്ന ആലപ്പോയിലെ ശാമുനായുടെ മകനായ മൂസാ ശെമ്മാശ്ശന്റെ മകനായിരുന്നു ഇദ്ദേഹം. ദയറാ ജീവിതത്തിലേക്ക് ആകൃഷ്ടനായ ശക്രള്ള അബിസീനിയാക്കാരൻ മോർ മൂസായുടെ ദയറായിൽ ചേർന്നു. ആലപ്പോയുടെ മെത്രാപ്പോലീത്തായായിരുന്ന ദീവന്നാസിയോസ് ഗീവർഗീസ് (പിന്നീട് ഗീവർഗീസ് മൂന്നാമൻ പാത്രിയർക്കീസ്) ഇദ്ദേഹത്തിന്റെ ആത്മീയ താലന്തുകളെ നിരീക്ഷണം ചെയ്തശേഷം പാത്രിയർക്കാ ആസ്ഥാനത്തേക്ക് ഇദ്ദേഹത്തെ ക്ഷണിച്ചു. 1740-ൽ ഒരു വൈദികനായി അഭിഷേകം ചെയ്തു. അനേകം ശെമ്മാശ്ശന്മാർ ഇദ്ദേഹത്തിന്റെ കീഴിൽ വിദ്യ അഭ്യസിച്ചിട്ടുണ്ട്.

ശെമ്മാശ്ശനായ അന്തോണിൽനിന്നും ഇദ്ദേഹത്തിന്റെ കഴിവുകളെയും നല്ല സ്വഭാവത്തെയുംകുറിച്ച് മനസ്സിലാക്കിയ മലബാറിലെ തോമാ അഞ്ചാമൻ, ഇയാവനീസ് യൂഹാനോൻ അരാക്ചിഞ്ചിയെ ബോധവാനാക്കി. അദ്ദേഹത്തെക്കൊണ്ടും ഇദ്ദേഹത്തെ തന്നെ - മറ്റാരെയും വേണ്ട - മഫ്രിയാനാ ആയി വാഴിച്ച് മലബാറിലേക്ക് അയക്കുവാൻ പാത്രിയർക്കീസ് ഗീവർഗീസ് മൂന്നാമന് രണ്ട് കത്തുകൾ വി.കന്യകയുടെ പള്ളിക്കര പള്ളിയിൽനിന്നും അയപ്പിച്ചു. യാത്രയ്ക്കുള്ള ചിലവുകൾ വഹിച്ചുകൊള്ളാമെന്നുള്ള ഉത്തരവാദിത്തവും ഏറ്റെടുത്തു..........”

**മാർത്തോമ്മാ അഞ്ചാമൻ അയച്ച കത്തിന്റെ ചുരുക്കം:**

“ബസേലിയോസ് യൽദോയും ഈയാവനീസും (ഹിദായത്ത്) മലങ്കരയിൽ വന്നു. ഒന്നാമൻ അല്പകാലത്തിനുള്ളിൽ ദിവംഗതനായി. രണ്ടാമൻ അഞ്ചു വിശ്വാസസിദ്ധാന്തങ്ങൾ പ്രഖ്യാപിച്ചു. അതായത്, പരിശുദ്ധാത്മാവ് പിതാവിൽനിന്നു പുറപ്പെടുന്നു. ഉപവാസം, വി.കുർബ്ബാന, സഭ, ക്രിസ്തുവിന്റെ ഏകസ്വഭാവം മറ്റ് ആചാരങ്ങൾ പാലിക്കുവാൻ ഞങ്ങളെ അനുവദിക്കുകയും ചെയ്തു. ആകയാൽ അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട ഒരു പാത്രിയർക്കീസിനെയോ മെത്രാപ്പോലീത്തായെയോ മെത്രാനെയോ അയച്ചുതരുവാൻ ഞാനപേക്ഷിക്കുന്നു. അവരുടെ വരവോടുകൂടി പറങ്കികളോടുചേർന്ന സുറിയാനിക്കാരെ തിരികെ സുറിയാനിപക്ഷത്തേക്ക് എത്തിക്കുന്നതിൽ വിജയിക്കുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു.

............ഈ കത്തുകൾ ശെമ്മാശ്ശനായ അന്തോണാണ് എത്തിച്ചത്. ഈയാവനീസ് മെത്രാപ്പോലീത്താ ആയിരം രൂപാ ഡച്ചുകമ്പനിയിൽനിന്നും കടം വാങ്ങി, പാത്രിയർക്കീസിനു നൽകാനായി അന്തോണിനെ ഏൽപിച്ചിരുന്നു. എന്നാൽ ദ്രവ്യാഗ്രഹി ആയിരുന്നതിനാൽ അന്തോൺ ശെമ്മാശ്ശൻ ആ പണം സ്വന്തം ആവശ്യത്തിന് ചെലവാക്കി. 1748 മാർച്ച് മാസം പകുതിയോടുകൂടി

(ശേഷം പേജ് 4-ൽ)

# മനസ്സുണ്ടെങ്കിൽ വഴിയുമുണ്ട്

റവ.ഡോ.ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ

**മരിക്കുന്നതിനു രണ്ടാഴ്ചകൾക്കു മുമ്പ് ബഹു.മണ്ണാറപ്രായിൽ അച്ചൻ മലങ്കരസഭാദീപത്തിലേക്ക് അയച്ചുതന്ന ഒരു ലേഖനം**

സാഹചര്യങ്ങളുടെ സമ്മർദ്ദങ്ങളും പ്രലോഭനങ്ങളും പ്രകോപനങ്ങളും പലപ്പോഴും നമ്മെ വഴിതെറ്റിക്കുന്നു. നല്ലതും തീയതുമായ ചിന്തകൾ നമ്മുടെ മനസ്സുകളിൽ തള്ളിക്കയറുന്നു. അനേക പക്ഷികൾ നമ്മുടെ തലയ്ക്കുമീതെ പറന്നുപോകുന്നു. അവയ്ക്കെല്ലാം കൂടുവെയ്ക്കുവാൻ നാം നമ്മുടെ തല കുനിച്ചാൽ നമ്മുടെ അവസ്ഥ ചിന്തിക്കാനാകുമോ? ഇതുപോലെയാണ് മനസ്സിന്റെ അവസ്ഥ. തള്ളിക്കയറുന്ന ദുർചിന്തകളെ സൽചിന്തകളാൽ തുടച്ച് മായിക്കേണ്ടിയിരിക്കുന്നു.

വെളിച്ചം ഇരുട്ടിനെ ഇല്ലാതാക്കുന്നതുപോലെ നന്മ തിന്മയെ ഉന്മൂലനം ചെയ്യും. എന്നാൽ അന്ധകാരത്തിന് വെളിച്ചത്തെ ഇല്ലാതാക്കുവാനാകില്ല. നാം തന്നെയാണ് നമ്മുടെ കാവൽക്കാരൻ. നാം അനുവർത്തിച്ചുവരുന്ന ശീലങ്ങളുടെ ആകെത്തുകയാണ് നമ്മുടെ സ്വഭാവമെന്ന സത്യം ഗ്രഹിച്ച് ശീലങ്ങളെ അതീവഗൗരവത്തോടും അതിലേറെ തീഷ്ണതയോടും വീക്ഷിക്കേണ്ടിയിരിക്കുന്നു. ചിന്തയിൽനിന്ന് പ്രവർത്തിയും, പ്രവർത്തിയിൽനിന്ന് ശീലവും രൂപപ്പെടുന്നു.

പുകവലി, മദ്യപാനം എന്നീ ദുശീലങ്ങൾ ഹാനികരമാണെന്നറിയാത്തവർ ആരുമില്ല. ഏതൊരു മദ്യപന്റെയും ആദ്യകളരി മിതമായ മദ്യസേവയാണ്. ആവർത്തിച്ചുള്ള മദ്യസേവ ഒരുവനെ അടിമയാക്കി മാറ്റുന്നു. ഒരു ശീലം നല്ലതല്ലെന്നു ബോധ്യപ്പെട്ടാൽ ആ നിമിഷം അത് ഉപേക്ഷിക്കുക. പിന്നീടാവാം, നാളെയാവാം എന്ന് കരുതി നീട്ടിവെച്ചാൽ ആ നാളെ ഒരുപക്ഷെ ഒരുനാളും നമ്മെ കാത്തുനിന്നെന്നുവരില്ല. നിർത്തണമെന്ന ആഗ്രഹം ഉള്ളിൽ ഉദിക്കുന്ന നിമിഷം അവിടെവെച്ച് പ്രതിജ്ഞയെടുക്കുക. ആ പ്രതിജ്ഞ അനുനിമിഷം പുതുക്കിക്കൊണ്ടിരിക്കുക. അതുപോലെ ദുസ്വഭാവത്തിലേക്ക് നമ്മെ പ്രേരിപ്പിക്കുന്ന സാഹചര്യങ്ങളിൽനിന്നും മനപൂർവ്വം ഒഴിഞ്ഞുമാറുക. ഇന്നലത്തേക്കാൾ ഇന്ന് ഞാൻ മെച്ചപ്പെട്ടിരിക്കുന്നു. നാളെ കൂടുതൽ വിജയിക്കും എന്ന് സ്വയം പറയുക. നിങ്ങളുടെ ശ്രമവും ഇച്ഛാശക്തിയും ജഗദീശ്വരന്റെ കൃപയും ഒരുമിച്ചുചേരുമ്പോൾ അസാധ്യമെന്ന് കരുതിയിരുന്നതു പലതും സുസാദ്ധ്യമായി ഭവിക്കും.

## ST.GREGORIOS ORTHODOX CHURCH SHARJAH, U.A.E.

### മരുഭൂമിയിലെ പരുമല

## ചാരിറ്റി കമ്മിറ്റി

### ജീവകാരുണ്യ പ്രവർത്തനങ്ങൾ

### അപേക്ഷകൾ ക്ഷണിക്കുന്നു

പ.പരുമല തിരുമേനിയുടെ നാമധേയത്വത്തിലുള്ള ഷാർജ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക നടത്തിവരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളിലേക്ക് താഴെപറയുന്ന വിഭാഗങ്ങളിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു.

**1. ചികിത്സാ സഹായം, 2. വിദ്യാഭ്യാസ സഹായം, 3. വിവാഹ സഹായം, 4. ഭവനനിർമ്മാണ സഹായം (മെയിന്റനൻസ്), 5. പൊതുസഹായം**

**പൊതുനിബന്ധനകൾ**

1. അപേക്ഷകൾ ഷാർജാ ഇടവകയുടെ പേരിൽ ആയിരിക്കണം. ഒറിജിനൽ അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളു. 2. അപേക്ഷകന്റെ പേരിലുള്ള ബാങ്ക് അക്കൗണ്ട് നമ്പറും വിശദവിവരങ്ങളും ലഭിക്കത്തക്കവിധത്തിൽ പാസ്സ്ബുക്കിന്റെ കോപ്പി. 3. അപേക്ഷകൻ ഓർത്തഡോക്സ് സഭാംഗമാണെങ്കിൽ ഇടവകവികാരിയുടെയും, സഭാവിശ്വാസികൾ അല്ലായെന്നുണ്ടെങ്കിൽ അപേക്ഷകന്റെ സ്ഥലത്തെ ഓർത്തഡോക്സ് പള്ളി വികാരിയുടെയും ശുപാർശകത്ത് പള്ളിയുടെ സീലോടുകൂടി ഒറിജിനൽ ലെറ്റർഹെഡിൽ ഉണ്ടായിരിക്കണം. 4. അനുബന്ധ രേഖകൾ ഇല്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. ശുപാർശ ചെയ്യുന്ന വികാരിയുടെയും അപേക്ഷകന്റെയും പൂർണ്ണമായ പേരും മേൽവിലാസവും ടെലഫോൺ/മൊബൈൽ നമ്പറും, ബാങ്ക് അക്കൗണ്ട് നമ്പറും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 5. സമീപകാലത്ത് ലഭിച്ചിട്ടുള്ള വരുമാന സർട്ടിഫിക്കറ്റിന്റെ പകർപ്പോ റേഷൻ കാർഡിന്റെ പകർപ്പോ ഉണ്ടായിരിക്കണം.

**അപേക്ഷ അയക്കേണ്ട വിലാസം**

**The Vicar, (S.G.O.C.C.) St.Gregorios Orthodox Church, P.O.Box 2229, Sharjah, UA.E.**

**അപേക്ഷക്കൊപ്പം ഉണ്ടായിരിക്കേണ്ട രേഖകൾ**

**1. ചികിത്സാ സഹായം**

രോഗിയുടെ രോഗവിവരവും ചികിത്സാ രീതികളും വിശദീകരിച്ചുകൊണ്ട് ചികിത്സിക്കുന്ന ഡോക്ടർ സീലോടുകൂടി നൽകിയ കത്തും, ചികിത്സയെ സംബന്ധിക്കുന്ന മറ്റു രേഖകളും

**2. വിദ്യാഭ്യാസ സഹായം**

പഠിക്കുന്ന വിദ്യാലയത്തിന്റെ ലെറ്റർ ഹെഡിൽസീലോടുകൂടി പ്രധാന അദ്ധ്യാപകന്റെ സാക്ഷ്യപത്രം

**3. വിവാഹ സഹായം**

വധു മലങ്കര ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം. ബഹു.ഇടവക വികാരി സാക്ഷ്യപ്പെടുത്തിയ ഇടവകയിൽനിന്നുള്ള ദേശക്കുറിയുടെ പകർപ്പ്/സാക്ഷ്യപത്രം.

**4. ഭവനനിർമ്മാണ സഹായം (മെയ്ന്റനൻസ്)**

അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം. വീടിന്റെ തൽസ്ഥിതി ബോധ്യപ്പെടുത്തുന്ന ഫോട്ടോയും, വീട് സ്വന്തമാണെന്നതിനുള്ള രേഖയും, ബഹു.ഇടവക വികാരിയുടെ സാക്ഷ്യപത്രവും, ശുപാർശയും, പള്ളിയുടെ സീലോടുകൂടി ഒറിജിനൽ ലെറ്റർ ഹെഡിൽ ഉണ്ടായിരിക്കണം.

**5. പൊതുസഹായം**

പൊതുനിബന്ധനകൾ മാത്രം ബാധകം.



## ഗിവ് സൈറ്റ് പ്രോജക്റ്റ് വഴി ഒരന്ധന് കാഴ്ച നൽകുക

**എം.ഒ.എസ്.സി. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, പി.ഒ. കാര്യമ്പാടി, വയനാട്, കേരള–673 591, ഫോൺ : 04936–247274, 248034**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആഭിമുഖ്യത്തിൽ മിഷന്റെ ഭരണഘടന അനുസരിച്ച് പ.ബാവാ തിരുമേനി പ്രസിഡന്റും, സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ വൈസ് പ്രസിഡന്റുമായി മലബാർ മേഖലയിൽ വയനാട് ജില്ലയിൽ 1986 മുതൽ പ്രശസ്തമായ നിലയിൽ പ്രവർത്തിക്കുന്ന കാര്യമ്പാടി കണ്ണാശുപത്രി പ്രദേശവാസികളുടെ കണ്ണും കാഴ്ചയുമായി മലങ്കരസഭയുടെ അഭിമാനമായി പരിലസിക്കുന്നു. ചികിത്സ തേടുവാൻ മാർഗ്ഗമില്ലാതെ വിഷമിക്കുന്നവർക്ക് എല്ലാവിധ നേത്രചികിത്സയും സൗജന്യമായി നൽകിവരുന്നു. ഗിവ്സൈറ്റ് പദ്ധതിയിലൂടെ 2017 മാർച്ച് വരെ ഇൻട്രാ ഒക്കുലർ ലെൻസ് കണ്ണിൽ വെച്ചുള്ള ആധുനിക താക്കോൽദ്വാര തിമിര ശത്രക്രിയ 5904 പേർക്ക് സൗജന്യമായി നടത്തിക്കൊടുക്കുവാൻ സാധിച്ചു. അതുപോലെ 3553 പേർക്ക് സൗജന്യമായി മറ്റു വിവിധ ശസ്ത്രക്രിയകൾ നടത്തുകയുണ്ടായി. വയനാട്ടിലെ ഒരു ഉൾനാടൻ ഗ്രാമത്തിൽ പ്രവർത്തിക്കുന്ന ഈ സ്ഥാപനം ഇതിനകം രണ്ടരകോടി (2.5കോടി) രൂപയുടെ സൗജന്യചികിത്സ നൽകുവാൻ സാധിച്ചത് സുമനസ്സുകളുടെ സഹകരണംകൊണ്ട് മാത്രമാണ്. ഗിവ്സൈറ്റ് പദ്ധതിവഴി ഒരു ശസ്ത്രക്രിയക്ക് 2000/- (രണ്ടായിരം) രൂപ വെച്ച് എത്ര ശസ്ത്രക്രിയവേണമെങ്കിലും താൽപര്യമുള്ളവർക്ക് സ്പോൺസർ ചെയ്യാവുന്നതാണ്. ഓരോ ശസ്ത്രക്രിയയ്ക്കും കൂടുതലായി വേണ്ടിവരുന്ന തുക ആശുപത്രിയുടെ ചുമതലയിൽ കണ്ടെത്തുന്നതാണ്. ഏവരുടെയും സഹകരണം അഭ്യർത്ഥിക്കുന്നു. ഇതുവരെ നൽകിയ സഹായങ്ങൾക്ക് ഏവരോടും നന്ദി അറിയിക്കുന്നു.

നിങ്ങളുടെ സംഭാവനകൾ ചെക്ക്/ഡി.ഡി./എം.ഒ. ആയോ മീനങ്ങാടി കാനറാ ബാങ്ക് ശാഖയിലെ SB A/C 0827101010768 നമ്പറിലേക്ക് ബാങ്ക് മുഖേന നേരിട്ടോ തരാവുന്നതാണ്. IFS Code CNRB0000827 ആണ്. ബാങ്ക് മുഖേന അയക്കുന്നവർ ടെലഫോൺ മുഖേനയോ കത്തയച്ചോ വിവരം അറിയിച്ചാൽ രസീത് വേഗത്തിൽ അയച്ചുതരുവാൻ സാധിക്കുമായിരുന്നു. NRI അക്കൗണ്ടിൽനിന്ന് പണം അയക്കുന്നവർ ആശുപത്രിയുടെ FCRA അക്കൗണ്ട് 0827101010684 നമ്പറിലേക്ക് അയക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം

ചെക്കിലും ഡി.ഡി.യിലും Treasurer, Give Sight Project, Treasurer, MOSC MM Eye Hospital, Kariambadi എന്ന് എഴുതി ക്രോസ് ചെയ്ത് അയക്കാൻ ശ്രമിക്കുമല്ലോ.

**ഗവേണിംഗ് ബോർഡിനുവേണ്ടി, സെക്രട്ടറി**

**റവ.അബ്രഹാം മാത്യു എടയക്കാട്ട് കോർഎപ്പിസ്കോപ്പാ**

Mob : 9446733201

# സുറിയാനി സത്യവിശ്വാസസഭയിലെ മതോപദേശസാരങ്ങൾ : പ.വട്ടശ്ശേരിൽ തിരുമേനി....കഴിഞ്ഞലക്കം തുടർച്ച

**വട്ടശ്ശേരിൽ തിരുമേനി 1892-ൽ മലങ്കര മല്പാൻ ആയിരുന്നപ്പോൾ എഴുതി അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ യൗസേഫ് ദീവന്നാസിയോസിന്റെ അനുമതിയോടെ പ്രസിദ്ധീകരിച്ച മലങ്കരസഭയുടെ വിശ്വാസത്തെപ്പറ്റിയുള്ള ആദ്യത്തെ ഔദ്യോഗിക ഗ്രന്ഥം**

**16-ാം സംഗതി**

**ഞായറാഴ്ചകളെയും മാറാനായ പെരുന്നാളുകളുടെയും കുറിച്ച്**

നമ്മുടെ കർത്താവിന്റെ ഉയർത്തെഴുന്നേൽപ്പ്, തന്റെ അത്ഭുതപ്രവർത്തികൾ, വി.സഭയുടെ ശുദ്ധീകരണം മുതലായവയുടെ ഓർമ്മയ്ക്ക് ഞായറാഴ്ചകളെയും തന്റെ ജനനം, മാമോദീസാ ദൈവാലയത്തിൽതന്നെ കാഴ്ചവെച്ചത് മുതലായ സംഗതികുടെ ഓർമ്മയ്ക്ക് മാറാനായ (പ്രധാന) പെരുന്നാളുകളായി നിശ്ചയിച്ചിരിക്കുന്ന തീയതികളെയും 1. ഭക്തിയായും ബഹുമാനത്തോടും ആചരിക്കണമെന്നു ശുദ്ധമുള്ള ശ്ലീഹന്മാരും സഭാപിതാക്കന്മാരും ശട്ടം കെട്ടിയിരിക്കുന്നു. ഈ ദിവസങ്ങളിൽ ലോകവേലകളിൽനിന്ന് ഒഴിഞ്ഞിരിക്കേണ്ടതും കുർബ്ബാന വേദപുസ്തകവായന പ്രാർത്ഥന, ദൈവഗീതങ്ങൾ മുതലായ ആത്മീയവേലകളിൽ ഉൾപ്പെട്ടിരിക്കേണ്ടതും ആകുന്നു. 2. ഈ വിശുദ്ധ ദിവസങ്ങളെ ക്രിസ്ത്യാനി മര്യാദപ്രകാരം അല്ലാതെ യഹൂഹമര്യാദപ്രകാരമോ പുറജാതി മര്യാദപ്രകാരമോ ആചരിക്കുകയോ അവയിൽ ആത്മീയകാര്യങ്ങളിൽ സംബന്ധിക്കാതെ മടിയായിരുന്നു വൃഥാ സമയം ചെലവഴിക്കുകയോ ചെയ്യരുതാത്താകുന്നു.

**16-ാം സംഗതി - സൂചനകൾ**

1. 1.കൊരി.11:20 അപ്പോഴോ നിങ്ങൾ ഒന്നിച്ചുകൂടുമ്പോൾ കർത്താവിന്റെ ദിവസത്തിനു യോഗ്യമായിരിക്കുന്നപ്രകാരം ഭക്ഷിച്ചുകുടിക്കുന്നില്ല. അ.പ്ര.29:7-49

2 1കൊരി 5:7 ഇതു ഹേതുവായിട്ട് നാം പെരുന്നാൾ ആചരിക്കണം. ആയതു പഴയ പുളിമാവാൽ അല്ല, തിന്മയുടെയും കൈപ്പിന്റെയും പുളിമാവാലും അല്ല വെടിപ്പിന്റെയും ശുദ്ധതയുടെയും പുളിമാവാൽ അത്രെ. കൊലോ.2:16

**17-ാം സംഗതി**

**പരിശുദ്ധന്മാരുടെ ഓർമ്മദിവസങ്ങളെക്കുറിച്ച്**

1. ദൈവമാതാവ്, ശ്ലീഹന്മാർ, സഹോദരന്മാർ പരിശുദ്ധസത്രീകൾ എന്നിവരുടെ ഓർമ്മ കഴിക്കേണ്ടതു മുറയും യോഗ്യവും ആകുന്നു. 2. അവരുടെ ഓർമ്മ നമ്മുക്ക് അനുഗ്രഹത്തിനും അവരുടെ പ്രാർത്ഥന സഹായവും ആയിരിക്കും. മാറാനായ പെരുന്നാളുകളെപ്പോലെ ആചരിക്കേണ്ടവയായി നിശ്ചയിച്ചിരിക്കുന്ന ചില ദിവസങ്ങളിൽ അല്ലാതെ ഈ ഓർമ്മദിവസങ്ങളിലൊക്കെയും വേലകാര്യങ്ങളിൽനിന്ന് ഒഴിഞ്ഞിരിക്കണമെന്നില്ലെങ്കിലും കുർബ്ബാന, പ്രത്യേക നമസ്ക്കാരം മുതലായവ കഴിക്കകയും 3. അതാതു പരിശുദ്ധന്മാരുടെ വിശ്വാസ സ്ഥിരതയേയും നടപടികളെയുംകുറിച്ച് ധ്യാനിക്കുകയും അവരുടെ പിന്നടികളിൽ നടപ്പാൻ ശ്രമിക്കയും ചെയ്യേണ്ടതാകുന്നു.

**17-ാം സംഗതി - സൂചനകൾ**

1. ന്യായ.11:40 ഇസ്രായേൽ പുത്രിമാർ ആണ്ടിൽ നാലുദിവസം ഗിലയാദുകാരനായ നപ്താഹിന്റെ പുത്രിയെക്കുറിച്ച് ആണ്ടുതോറും പോയി കരയുകയും വിലപിക്കുകയും ചെയ്ത പതിവായിരുന്നു. സങ്കീ.112:6, മത്താ.23:29, ലൂക്കോ.1:48

2. സുഭാ.10:7 നീതിമാന്റെ ഓർമ്മ വാഴ്വിനായി തീരും.

3. എബ്രാ.13:7 നിങ്ങളോടു ദൈവവചനത്തെ സംസാരിച്ചിട്ടുള്ളവരായി നിങ്ങളുടെ ഭരണക്കാരെ ഓർത്തുകൊൾവീൻ. അവരുടെ നടപടികളെ അവസാനത്തിൽ പരിശോധിച്ചു അവരുടെ വിശ്വാസത്തിൽ സുദൃഢപ്പെടുവീൻ എബ്രാ.6:12.

**18-ാം സംഗതി**

**ദൈവമാതിവിനെക്കുറിച്ച്**

1. വചനമായ ദൈവം മാലാഖയുടെ അറിയിപ്പോടുകൂടെ കന്യകയുടെ ഗർഭത്തിൽ ജഢമായിത്തീരുകയും ഗർഭത്തിൽവെച്ചുതന്നെ 2. ദൈവത്വവും മനുഷ്യത്വവും തമ്മിൽ ഒരിക്കലും വേർതിരിയപ്പെടാത്ത പ്രകാരം ഒന്നിക്കപ്പെടുകയും 3. പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായ ഇമ്മാനുവേലിനെ കന്യക പ്രസവിക്കുകയും ചെയ്തതിനാൽ 4. അവളെ ദൈവമാതാവെന്ന വിളിക്കേണ്ടതാകുന്നു. ശുദ്ധമുള്ള കന്യക തന്റെ ഗർഭപാത്രം ദൈവപുത്രന് സിംഹാസനമായിത്തീരുവാൻ തക്കവണ്ണം യോഗ്യതയുള്ളവളയാത്തീർന്നതിനാൽ 5. പുരുഷനെ അറിയാതെ എന്നേയ്ക്കും കന്യകയായിരിക്കുകയും ചെയ്തു. 6. മാലാഖയുടെ വചനപ്രകാരം ഈ വി.മാതാവിനു നാം ഭാഗ്യം കൊടുക്കുകയും നമ്മുക്കുവേണ്ടിയുള്ള അവളുടെ പ്രാർത്ഥനയ്ക്കായി പ്രത്യേകം വാഞ്ഛിക്കുകയും ചെയ്യേണ്ടതാകുന്നു.

**18-ാം സംഗതി - സൂചനകൾ**

1. ലൂക്കോ.1:35 മാലാഖ ഉത്തരമായിട്ട് അവളോട് പറഞ്ഞുശുദ്ധമുള്ള റൂഹാ വരും. അത്യുന്നതനായവന്റെ ശക്തി നിന്റേമേൽ ആവസിക്കും. ഇതു ഹേതുവായിട്ട് നിന്നിൽനിന്നു ജനിക്കുന്നവൻ പരിശുദ്ധനാകുന്നു, ദൈവത്തിന്റെ പുത്രനെന്നു വിളിക്കപ്പെടുകയും ചെയ്യും.

2. 12 അക്കം സൂചന നോക്കുക

3. ഏശാ.7:14 കണ്ടാലും കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും. അവന്റെ പേര് അമ്മാനുവേൽ എന്നു വിളിക്കപ്പെടുകയും ചെയ്യും.

4. ലൂക്കോ.1:43 എന്റെ കർത്താവിന്റെ അമ്മ എന്റെ അടുക്കൽ വരുന്നതിന് ഇത് എനിക്ക് എവിടെനിന്ന്.

5. യോഹ.19:26-27 എന്നാൽ യേശു തന്റെ അമ്മയും താൻ സ്നേഹിച്ചിരുന്ന ശിഷ്യനും നിൽക്കുന്നതു കണ്ടിട്ട് സ്ത്രീയേ കണ്ടാലും നിന്റെ മകൻ എന്നു തന്റെ അമ്മയോട് പറഞ്ഞു. ആ ശിഷ്യനോട് കണണ്ടാലും നിന്റെ അമ്മ എന്നും പറഞ്ഞു. ആ നാഴിക മുതൽ ആ ശിഷ്യൻ അവളെ തന്റെ അടുക്കലേക്ക് കൂട്ടിക്കൊണ്ടുപോവുകയും ചെയ്തു. ഹെസ.44:1-3

6. ലൂക്കോ.1:28 മാലാഖ അവളുടെ അടുക്കൽ പ്രവേശിച്ച് അവളോട് പറഞ്ഞു കൃപനിറഞ്ഞവളേ നിനക്കു സമാധാനം, നമ്മുടെ കർത്താവു നിന്നോടുകൂടെ, നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളാകുന്നു 1:48 എന്തുകൊണ്ടെന്നാൽ കണ്ടാലും ഇതുമുതൽ സകല വംശങ്ങളും എനിക്കു ഭാഗ്യം തരും.

# എന്തുപറ്റി ഈ സഭയ്ക്ക്?

മോളി വർഗീസ്, തിരുവല്ല

കഴിഞ്ഞ ചില ലക്കങ്ങളിൽ വൈദികരുടെ രാഷ്ട്രീയപ്രവർത്തനവുമായി ബന്ധപ്പെട്ട് ജേക്കബ് ഉമ്മൻ, വർഗീസ് ജോൺ, കുഞ്ഞമ്മ ഉമ്മൻ, സി.പി.സൈമൺ എന്നിവർ എഴുതിയ പ്രതികരണങ്ങൾ സഭാംഗങ്ങളുടെ ഇടയിൽ സജീവ ചർച്ചയിലാണ്. ഇടുക്കി രൂപതാ ബിഷപ്പ് ഇറക്കിയ സർക്കുലർ നമ്മുടെ സഭാനേതൃത്വത്തിന് ഒരു മാതൃകയാകേണ്ടതാണ്. ചിലർ മാത്രമേ ഈ കാര്യങ്ങളിൽ എഴുതിയിട്ടുള്ളു എങ്കിലും നിഷ്പക്ഷമതികളായ സഭാംഗങ്ങളുടെ മുഴുവൻ വികാരവും ഇതുപോലെതന്നെയാണ്. പ്രത്യേകിച്ച് ഞങ്ങൾ സ്ത്രീകളുടേത്. നമ്മുടെ പ.ബാവാ തിരുമേനിയും ചില അതിർവരമ്പുകൾ പാലിക്കേണ്ടതല്ലേ?

ഇടുക്കി രൂപതയിലെ എല്ലാ വൈദികരും ഇടയലേഖനം അനുസരിച്ചുവെന്നും അനുസരിക്കാതിരുന്ന ചിലരെ ശാസിച്ച് നല്ല നടപ്പ് വിധിച്ചു എന്നും കേൾക്കുന്നു. ഇത്തരം ഒരു കല്പന നമ്മുടെ സഭയിൽ ഇറങ്ങിയാൽ അത് ധിക്കരിച്ച് പ്രവർത്തിക്കുന്നവരെ സഭ എന്തു ചെയ്യും? ഒന്നും ചെയ്യില്ല. അതുകൊണ്ടു തന്നെ കല്പന ഇറക്കാത്തതുതന്നെ നല്ലത്.

ഇലക്ഷൻ സമയത്ത് ചിലരെ ജയിപ്പിക്കുവാൻ സഭാനേതൃത്വത്തിൽനിന്നും ഉത്ബോധനങ്ങൾ ഉണ്ടായിരുന്നതായി സാമൂഹ്യമാധ്യമങ്ങളിൽ കാണുവാൻ കഴിഞ്ഞു.

ഇങ്ങനെ പോയാൽ കൂടുതൽ വൈദികർ മുഴുവൻ സമയവും രാഷ്ട്രീയപ്രവർത്തകരായി വിരാജിക്കുവാനുള്ള ഊർജ്ജവും തന്റേടവും വർദ്ധിക്കുമെന്നതിൽ സംശയമില്ല.

കഴിഞ്ഞ കുറേ വർഷങ്ങളായി നമ്മുടെ സഭയ്ക്ക് എന്തുപറ്റി എന്ന് മനസ്സിലാകുന്നില്ല. ഇത്തരം പ്രവണതകൾക്ക് വിരാമമിടുവാൻ കഴിഞ്ഞില്ലെങ്കിൽ വൈദികസെമിനാരിയിൽതന്നെ ഓരോന്നിലും താൽപര്യമുള്ള കുട്ടികളെ അവർക്ക് അഭിരുചിയുള്ള വിഷയങ്ങളിൽ സ്പെഷ്യലൈസ് ചെയ്ത് വിടുന്നതാണ് നല്ലത്. സഭയുടെ ഉദ്ദേശവും ലക്ഷ്യവും ഉത്തരവാദിത്വവും ചുമതലയും എന്താണെന്നു മനസ്സിലാക്കി ചുമതലപ്പെട്ടവരും സഭാംഗങ്ങളുമായ മറ്റുള്ളവരും പ്രവർത്തിച്ചില്ലെങ്കിൽ സഭയുടെ ഭാവി എന്തായിത്തീരുമെന്നു ചിന്തിക്കുക.

ചിലരുടെ വ്യക്തിപരമായ വളർച്ചയ്ക്കും സ്ഥാപിതതാൽപര്യങ്ങൾക്കും വേണ്ടി ഉത്തരവാദിത്വപ്പെട്ടവർ പ്രവർത്തിക്കുകയും പ്രസംഗിക്കുകയും ചെയ്താൽ ഇപ്പോഴത്തേതിലും ശോച്യമായ നിലയിലേക്ക് സഭ പോയേക്കാം. സ്വാർത്ഥതാൽപര്യക്കാർക്ക് അതു സഹിക്കാം. പക്ഷെ ഞങ്ങൾ സാധാരണ വിശ്വാസികൾക്ക് അത് സഹിക്കുവാനുള്ള കെൽപ്പില്ല.

അച്ചന്മാരെ ദൈവത്തേപ്പോലെ കണ്ട് ആരാധനയിൽ സംബന്ധിക്കുവാനും ഭയം കൂടാതെ കുമ്പസാരിക്കുവാനുമുള്ള അവസരം ഞങ്ങൾക്കുണ്ടാക്കിത്തരുവാനുള്ള ധൈര്യം പ.ബാവാ തിരുമേനി കാണിക്കണമെന്ന് അപേക്ഷിക്കുന്നു.

# തിരുത്ത്

2019 മെയ് മാസം ഒന്നാം തീയതിയിൽ പ്രസിദ്ധപ്പെടുത്തിയ മലങ്കരസഭാദീപത്തിൽ സന്തോഷത്തിന്റെ നറുമലർ എന്ന ലേഖനത്തിൽ മാവേലിക്കര പടിഞ്ഞാറേക്കര പി.സി കുര്യൻ എന്നത് മാവേലിക്കര പടിഞ്ഞാറേതലയ്ക്കൽ പി.ജേക്കബ് കുര്യൻ എന്ന് തിരുത്തി വായിക്കേണ്ടതാണ്. തെറ്റു വന്നതിൽ ക്ഷമിക്കണം

**കെ.ജോൺ മാത്യു, തുമ്പമൺ**

# നിന്റെ ഓളങ്ങളും നിന്റെ തിരമാലകളും എല്ലാം എന്റെ മീതെ കടന്നുപോകുന്നു എന്നുള്ള ദാവീദിന്റെ വചനങ്ങൾ ഞങ്ങളിൽ നിവൃത്തിയായി : പ.ശക്രള്ളാ ബാവാ....പേജ് 1–ൽനിന്ന്

അന്തോൺ ഈവാനിയോസ് മെത്രാപ്പോലീത്തായുടെയും തോമാ അഞ്ചാമന്റെയും പാത്രിയർക്കീസ് ഗീവർഗീസ് മൂന്നാമനും ശക്രള്ളാ റമ്പാനുള്ള കത്തുകളോടുകൂടി ആലപ്പോയിലെത്തി. അയാൾ അവ, അപ്പോൾ രോഗാതുരനായിരുന്ന റമ്പാൻ ശക്രള്ളായ്ക്ക് കൈമാറി. ശക്രള്ള അതു വായിച്ചശേഷം ആമീദിൽ പാർത്തിരുന്ന പാത്രിയർക്കീസിന് അയച്ചുകൊടുത്തു. കൂടാതെ താൻ രണ്ടുമാസമായി രോഗക്കിടക്കയിലാണെന്നും പാത്രിയർക്കീസിനെഴുതി. ഇതേസമയം അന്തോൺ ശെമ്മാശ്ശൻ പാത്രിയർക്കീസിനെ സന്ദർശിച്ച് മലബാർ സഭയുടെ സ്ഥിതിഗതികൾ വിവരിച്ചുകൊടുക്കുകയും ഒരു കഴിവുള്ള മപ്രിയാനായുടെ സാന്നിദ്ധ്യം അവിടെ ആവശ്യമെന്ന് ധരിപ്പിക്കുകയും ചെയ്തു......

........മലബാറുകാരുടെ അപേക്ഷ പാത്രിയർക്കീസ് ഗൗരവമായിതന്നെ പരിഗണിച്ചു. അവർ ഏകകണ്ഠമായി ശക്രള്ളായെ തന്നെ തെരഞ്ഞെടുത്തിരിക്കുന്നതിനാൽ അദ്ദേഹത്തെ മപ്രിയാനാ ആയി വാഴിക്കുവാനായി വിളിപ്പിച്ചു. കൂടാതെ തോമാ അഞ്ചാമന് അദ്ദേഹത്തിന്റെ കത്തുകൾ ലഭിച്ചുവെന്നും എന്നാൽ ശക്രള്ള രോഗഗ്രസ്ഥനാണെന്നും മറുപടി അയച്ചു. ശക്രള്ളായെ മലബാറിലേക്ക് നിയോഗിക്കാമെന്നും വാഗ്ദാനം ചെയ്തു. ശക്രള്ളാ സുഖം പ്രാപിച്ചപ്പോൾ, 1748 ഓഗസ്റ്റ് ഒന്നാം തീയതി ആമീദിലേക്ക് യാത്ര തിരിച്ചു. പാത്രിയർക്കീസ് അദ്ദേഹത്തെ ആമീദിന്റെ മെത്രാപ്പോലീത്താ കൂറിലോസ് ഗീവർഗീസ് സാനിയായുടെ സഹകരണത്തിൽ മപ്രിയാനായായി വാഴിച്ചു.

ഇന്ത്യയിലേക്കുള്ള ദൗത്യപൂർത്തീകരണത്തിനായി മപ്രിയാനായോടൊപ്പം മെത്രാന്മാരെയും വൈദികരെയും ശെമ്മാശ്ശന്മാരെയും അയക്കുവാൻ പാത്രിയർക്കീസ് ചിന്തിച്ചു. ബഹുമതിക്കായി മോർ ബഹനാം ദയറായിലെ മെത്രാപ്പോലീത്താ ഈയാവനീസ് യൂഹാനോനെ, യെറുശലേമിന്റെ മെത്രാപ്പോലീത്തായായി ഗ്രീഗോറിയോസ് എന്ന നാമത്തിൽ സ്ഥാനം നൽകി മലബാറിലേക്കുള്ള പ്രതിനിധിയായി 1748 മാർച്ചോടുകൂടി ഇദ്ദേഹത്തെ നിയമിച്ചു. കുർക്കുമാ ദയറായിൽനിന്നുള്ള മൂസലിലെ യൂഹാനോൻ റമ്പാനോടും സഖറിയാ ശെമ്മാശ്ശനോടുമൊത്ത് ഗ്രിഗോറിയോസ് ബാഗ്ദാദിലേക്ക് പുറപ്പെട്ടു. ഈ വർഷം തന്നെ (1748) ഗർഗാറിലെ യൂഹാനോനെ മലബാറിലെ മെത്രാപ്പോലീത്തായായി വാഴിക്കുകയും സേവേറിയോസ് എന്ന് നാമകരണം ചെയ്യുകയും ചെയ്തു. കോർഎപ്പിസ്കോപ്പാ, അബ്ദൽ നൂർ അസ്ലാനോടുകൂടെ ഇദ്ദേഹത്തെ ബാഗ്ദാദിലേക്ക് അയക്കുകയും ശക്രള്ളാ മപ്രിയാനാ (അപ്പോൾ രോഗിയായിരുന്നു)യുടെ വരവ് പ്രതീക്ഷിച്ചുകൊണ്ട് ബാഗ്ദാദിൽ താമസിക്കുകയും ചെയ്തു.

മപ്രിയാനായെ മലബാറിലേക്ക് അയക്കുന്നതായി കാണിച്ച് ഗീവർഗീസ് മൂന്നാമൻ പാത്രിയർക്കീസ് മാർത്തോമ്മാ അഞ്ചാമന് 1749 ആഗസ്റ്റ് 15–ാം തീയതി ഒരു കത്തയച്ചു.”

ശക്രള്ളാ മപ്രിയാനായുടെ മലബാർ യാത്രയെക്കുറിച്ച് പ.യാക്കോബ് തൃതീയൻ പാത്രിയർക്കീസ് രേഖപ്പെടുത്തിയിരിക്കുന്നു.

“ആഗസ്റ്റ് 25–ാം തീയതി മലബാർ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്യുവാനായി ശക്രള്ളാ മപ്രിയാനാ ആമീദിൽനിന്നും ആലപ്പോയിലേക്കുപോയി. മൂവായിരം രൂപാ വിലതീരുന്ന സഭാരാധനയ്ക്കുള്ള കയ്യെഴുത്തു ഗ്രന്ഥങ്ങൾ, പള്ളി ഉപകരണങ്ങൾ എന്നിവ അടങ്ങുന്ന സഭയ്ക്ക് ആവശ്യമായവ അദ്ദേഹം വാങ്ങി. ഈ ഗ്രന്ഥങ്ങളുടെ എണ്ണം പതിനെട്ടിൽ ഒന്നു കുറയും. എസ്റ്റ്രംഗേലാ ലിപിയിൽ തുകലിൽ എഴുതിയിട്ടുള്ള മൂന്നു വിശിഷ്ട കയ്യെഴുത്തുകളും, രണ്ട് അതിപുരാതന കയ്യെഴുത്തുകളും ഇവയിൽ ഉൾക്കൊള്ളുന്നു. ഇവയിൽ പ്രാധാന്യമർഹിക്കുന്നവ The Book of Canons (ഹൂദായ കാനോൻ), The Book of Pseudo-Areopagite (ദീവന്നാസിയോസ് അറിയോഫാഗസിന്റേതായി സങ്കല്പിക്കപ്പെടുന്ന ഗ്രന്ഥം), ബർസ്ലീബിയുടെ Commentary on the Gospels (സുവിശേഷ വ്യാഖ്യാനം), Causes of All Causes (ഏലാസ് അൽ കുൽ ഏലോൻ) എന്നിവയാണ്. മലബാറിലെ സഭയ്ക്കുള്ള സമ്മാനങ്ങളായി പാത്രിയർക്കീസ് നാല്പത്തി ആറ് മതപരമായ കയ്യെഴുത്തുകൾ, വ്യാഖ്യാനങ്ങൾ, നിയമസംഹിതകൾ എന്നിവ അയച്ചുകൊടുത്തു,. അവയിൽ സുറിയാനിയിലുള്ള മൂന്ന് അതിപുരാണ പഴയ നിയമം, ബർസ്ലീബിയുടെ സുവിശേഷ വ്യാഖ്യാനം, ബാർ എബ്രായയുടെ ഹൂദായ കാനോൻ എന്നിവ അടങ്ങുന്നു. ജസീനായിലെ സഹദേന്മാരിൽ മുമ്പനായ മോർ ബഹനാമിന്റെ പള്ളിയിൽ ശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുമ്പോൾ സമ്പാദിച്ചതാണ് ഈ ഗ്രന്ഥം. ഇതിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. എല്ലാ നന്മകളുടെയും കാരണമായവന്റെ നാമത്തിൽ നാം ആരാധിക്കുന്ന ദൈവത്തിന്റെ അവർണനീയ ജ്ഞാനപ്രകാരം പാപിയാ ഇഗ്നാത്തിയോസ് ആയ ഞാൻ ഈ ഹൂദായകാനോൻ സമ്പാദിച്ചു. യൗനായ വർഷം 1887–ൽ (എഡി.1576) പാത്രിയർക്കീസായ ദാവൂദും (ദാവീദ്) സഹോദരനായ മെത്രാൻ തോമായും തങ്ങളുടെ ലൈബ്രറിയിലേക്ക് അത് കൂട്ടിച്ചേർത്തു. അവർ നൂർഅൽദീൻ കുടുംബത്തിലെ മക്കുദിശി യൂഹാനോന്റെ മക്കളായിരുന്നു. ഈ യൂഹാനോൻ, പാത്രിയർക്കീസ് യൂഹാനോന്റെ സഹോദരനും വിശുദ്ധന്മാരോട് ചേർന്ന് പോയവരും ആണ് (ദിവംഗതനായവർ). കൂടാതെ ഇന്ത്യയിലേക്കുള്ള ദൗത്യസംഘത്തിന് ഒരു കാസായും പീലാസായും രണ്ട് കുരിശുകളും മൂന്ന് അംശവടികലും രണ്ട് തളികകളും രണ്ട് കൈമണികളും ഒരു ധൂപക്കുറ്റിയും രണ്ട് മറുബഹ്സാകളും ചെമ്പുകൊണ്ടുണ്ടാക്കിയ രണ്ട് മെഴുകുതിരിക്കാലുകളും മൂന്ന് കൈത്താളങ്ങളും വിശുദ്ധന്മാരുടെ തിരുശേഷിപ്പുകളും പാത്രിയർക്കീസ് നൽകി. ദീവന്നാസിയോസ് എന്ന പേരിൽ തോമാ അഞ്ചാമനെ ക്രമാനുസൃത മെത്രാനായി വാഴിക്കാനും പാത്രിയർക്കീസ് മപ്രിയാനായെ അധികാരപ്പെടുത്തി. തോമായുടെ വാഴ്ചയ്ക്കുശേഷം അദ്ദേഹത്തിന് നൽകാനായി വി.മൂറോൻ, ഇരുതലയുള്ള അംശവടി, കുരിശ്, തുടങ്ങിയവയും കൊടുത്തയച്ചു.

ഒരു ഒട്ടക സംഘ(Caravan)ത്തെ പ്രതീക്ഷിച്ചുകൊണ്ട് ശക്രള്ളാ നാലുമാസം ആലപ്പോയിൽ കഴിച്ചുകൂട്ടി. ഒടുവിൽ ഒരു സംഘത്തെ രണ്ടുമുട്ടുകയും 1750 ജനുവരി ഏഴാം തീയതി ഞായറാഴ്ച മദ്ധ്യാഹ്ന ശേഷം ആലപ്പോയിൽനിന്നു യാത്ര തിരിക്കുകയും ചെയ്തു. കോറെപ്പിസ്കോപ്പാ നിമാത്തള്ള തുൻബുർച്ചിയുടെ മകൻ കോറെപ്പിസ്കോപ്പാ ഗീവർഗീസ്, നേരത്തെ സൂചിപ്പിച്ച അന്തോൺ ശെമ്മാശ്ശൻ, ഗ്രീഗോറിയോസ് തോമാ (ഡമാസ്ക്കസിലെ മെത്രാപ്പോലീത്താ, 1730–1751)യുടെ അനന്തിരവൻ മൂസാ ശെമ്മാശ്ശൻ മക്കുദിശി ഏലിയാസ് അസറാക്കിന്റെ അനന്തിരവൻ ഹിദായത്ത് ശെമ്മാശൻ, ആമീദിലെ തോമായുടെ മകൻ ശക്രള്ളാ ശെമ്മാശ്ശൻ, സഹായിയായ അബ്ദള്ളാ, അന്തോൺ ശെമ്മാശ്ശന്റെ സഹയാത്രികനായിരുന്ന ശമായാ എന്നിവർ അദ്ദേഹത്തെ അനുഗമിച്ചിരുന്നു. യാത്ര അയക്കുവാനായി ഇടവകാംഗങ്ങളും പട്ടക്കാരും ശെമ്മാശ്ശന്മാരും അടങ്ങുന്ന വലിയ ഒരു ജനക്കൂട്ടം കൂടിയിരുന്നു. ശെമ്മാശന്മാരുടെ സംഘത്തിൽ നിമാത് അള്ള ശിഖ്യാഖ്, അദ്ദേഹത്തിന്റെ പിതൃസഹദോരപുത്രൻ അന്തോൺ, നിമാത് അള്ള ജാർവാ, അന്തോൺ അൽ വാക്കീൽഎന്നിവരും ഉണ്ടായിരുന്നു.

ശക്രള്ളാ മപ്രിയാനായും സംഘവും വിജനപ്രദേശങ്ങളിൽക്കൂടി യാത്ര ചെയ്കയും അനേകം ദുരിതങ്ങളും ദുലയ്മ് അറബിവർഗ്ഗ (Dulaym Arab Tribe)ത്തോടുള്ള ഭയവും നേരിടേണ്ടിവന്നു. പ്രധാന പാതയിലെ ഒരു കുപ്രസിദ്ധ കവർച്ചക്കാരൻ ഇവരുടെ ഗ്രന്ഥങ്ങളും മറ്റു സാധനങ്ങളും പിടിച്ചുപറിച്ചു. ആയിരത്തിയഞ്ഞൂറ് പണം അയാൾക്ക് നൽകുന്നതുവരെ അവ തിരികെ കൊടുത്തില്ല.

ഏപ്രിൽ ആറാം തീയതി വലിയനോമ്പിന്റെ വെള്ളിയാഴ്ച, അവർ ഹില്ലാ പട്ടണത്തിലെത്തി. അവിടെ ആമീദിലെ കോർഎപ്പിസ്കോപ്പാ അബ്ദൽ അസിമിന്റെ സഹോദരൻ അത്ത അള്ളയുടെ ഭവനത്തിൽ പാർത്തു. ബകുദയ്ദായിലെ മെത്രാപ്പോലീത്താ യൂഹാനോൻ തന്റെ ശെമ്മാശ്ശനായ സഖറിയായെ മപ്രിയാനായെയും സംഘത്തെയും ബാഗ്ദാദിലോക്ക് അനുഗമിക്കാനായി നേരത്തെതന്നെ ഹില്ലായിലേക്ക് അയച്ചിട്ടുണ്ടായിരുന്നു. എന്തെന്നാൽ കരവഴിയായും നദിവഴിയായുമുള്ള എല്ലാ മാർഗ്ഗങ്ങളും അടച്ചിട്ടിരിക്കുകയായിരുന്നു. ഓശാന ഞായറാഴ്ച അത്ത അള്ള ശെമ്മാശന്റെ ഭവത്തിൽ മപ്രിയാനാ വി.ബലി അർപ്പിച്ചു. കല്ദായരും, അർമ്മീനിയാക്കാരും ഏതാനും സുറിയാനിക്കാരും അതിൽ സംബന്ധിച്ചു. സുറിയാനിക്കാർക്ക് അദ്ദേഹം വി.കുർബ്ബാന നൽകുകയും ചെയ്തു.

കഷ്ടാനുഭവാഴ്ചയിലെ തിങ്കളാഴ്ച സംഘം ഹില്ലാ വിട്ട് ബാഗ്ദാദിലേക്ക് തിരിച്ച് ബുധനാഴ്ച അവിടെ എത്തിച്ചേർന്നു. യൂഹാനോൻ റമ്പാൻ, രണ്ടു ശെമ്മാശ്ശന്മാരായ ശക്രള്ളാ എഡേസ്സായിലെ യാക്കോബ് (ടിഫ്ലിസിലെ സുലൈമാൻ പാഷായുടെ അനുചരൻ) ബാഗ്ദാദിലെ വാലി എന്നിവർ ചേർന്ന് സംഘത്തെ സ്വീകരിച്ചു. പാലത്തിന്റെ കവാടത്തിൽ യൂഹാനോൻ മെത്രാപ്പോലീത്തായും കാത്തു നില്പുണ്ടായിരുന്നു. പെസഹാ വ്യാഴാഴ്ച ഗീവർഗീസ് കോർഎപ്പിസ്കോപ്പാ, യൂസഫ് (ജോസഫ്) റ്റാർസി പാഷാ റൂമിയുടെ ഭവനത്തിൽ വി. കുർബ്ബാന അർപ്പിച്ചു. ഉയിർപ്പ് ഞായറാഴ്ച, അർമ്മീനിയൻ പള്ളിയിൽ മപ്രിയാന വി. കുർബ്ബാന അർപ്പിച്ചു. അതൊരു സർവ്വാത്മനാ പവിത്രമായ സംഭവമായിരുന്നു. കർമ്മലീത്താ ലത്തീൻ മെത്രാനായ ഇമ്മാനുവേൽ ഉൾപ്പെടെ സുറിയാനിക്കാരും മറ്റു ക്രിസ്തീയ വിഭാഗങ്ങളിൽപ്പെട്ടവരും ഈ ദിവസം ഇവരെ സന്ദർശിച്ചിരുന്നു. എഡേസായിലെ യാക്കോബ് ശെമ്മാശൻ ഇവർക്ക് വേണ്ട എല്ലാ സേവനങ്ങളും ചെയ്തുകൊടുക്കുകയും അവരുടെ ആവശ്യങ്ങൾ നിർവ്വഹിച്ചുകൊടുക്കുകയും ചെയ്തു.

സംഘം യാത്ര തുടർന്ന് മെയ് എട്ടാം തീയതി ബസ്രായിലെത്തി. ആലപ്പോയിൽനിന്ന് യാത്രതിരിച്ച് ബസ്രായിൽ എത്തുന്നതുവരെ അവർ ചിലവാക്കിയത് അയ്യായിരം രൂപാ ആയിരുന്നു. അവർ അഭിമുഖീകരിച്ച വിഷമതകൾക്കു പുറമേ, അന്തോൺ ശെമ്മാശ്ശൻ പാത്രിയർക്കാ പ്രതിനിധിസംഘത്തിന്റെ ആവശ്യങ്ങൾ നിവത്തിച്ചുകൊടുക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് മലബാറിലെ ഡച്ചു കമാണ്ടറുടെ കത്ത് ഏൽപിച്ച ഉദ്യോഗസ്ഥനല്ലാത്ത ഡച്ചുകമ്പനിയുടെ കോൺസൽ മൻഹർ കെൻഫിസിനെ ഇവർ കണ്ടു. കോൺസലിനോട് പണം ആവശ്യപ്പെട്ടപ്പോൾ കമ്പനിനിക്ഷേപത്തിൽനിന്നു കൊടുക്കുവാൻ അവർ വിസമ്മതിച്ചു. അങ്ങനെ തങ്ങളുടെ ബാധ്യത അടച്ചുതീർക്കാൻ ആറായിരത്തി അറുനൂറ്റി അറുപതുരൂപാ ഇരുപത് ശതമാനം പലിശയ്ക്ക് അയാളിൽനിന്നു കടം കൊള്ളുവാൻ നിർബന്ധിതരായി. കൂടാതെ ബസ്രായിൽ ഒരു വീട് വാടകയ്ക്ക് എടുക്കുകയും എഴുനൂറ് രൂപായ്ക്ക് ഒരു ഇംഗ്ലീഷ് കപ്പലിന് കൂലി നൽകുകയും ചെയ്തു. തങ്ങൾ ഇപ്രകാരം ചെയ്ത വസ്തുത പാത്രിയർക്കീസിനെ കത്തുമൂലം അറിയിച്ചു. പാത്രിയർക്കീസ് 1750 ആഗസ്റ്റ് 29–ാം തീയതി തോമാ അഞ്ചാമന് മപ്രിയാനയുടെയും യൂഹാനോൻ മെത്രാപ്പോലീത്തായുടെയും ബാക്കിയുള്ളവരെയും ആവശ്യങ്ങൾ ശ്രദ്ധിച്ച് നടത്തണമെന്ന് കല്പിച്ചുകൊണ്ട് കത്തയച്ചു. അതിൽ ബസ്രാവരെയുള്ള അവരുടെ യാത്രയ്ക്ക് വലിയ ഒരു തുക ചിലവായെന്നും കോൺസൽ കെനിഫസിൽനിന്നും പണം കടം വാങ്ങേണ്ടിവരുന്നുവെന്നും അദ്ദേഹം തോമായെ അറിയിച്ചിരുന്നു.

ഇവർ ജൂൺ 24–ാം തീയതി ബസ്രായിൽനിന്നും കപ്പൽ കയറി ബന്ദർ അബ്ബാസ് എന്ന തുറമുഖത്തെത്തി. കടൽക്കൊള്ളക്കാരെയും പേർഷ്യൻ രാജാക്കന്മാർ തമ്മിലുള്ള യുദ്ധത്തെയും ഭയന്ന് അവിടെ ഏഴുമാസം കഴിച്ചുകൂട്ടി. ഈ തുറമുഖത്ത് ആയിരം രൂപായോളം അവർക്ക് ചിലവിടേണ്ടിവന്നു..... അവർ സഹിച്ച കഷ്ടതകളും ഭയവും രോഗവും വേറെ. മലബാറിലെത്തുന്നതുവരെ കോർഎപ്പിസ്കോപ്പാ രോഗാവസ്ഥയിലായിരുന്നു.

ഏപ്രിൽ 23–ാം തീയതി ദുരിതങ്ങളും കടൽക്കൊള്ളക്കാരോടുള്ള ഭയവും കടൽക്കാറ്റും രോഗങ്ങളും പേറി സംഘം കൊച്ചി തുറമുഖത്തെത്തി.

### അപ്രേം പാത്രിയർക്കീസ് എഴുതിയ ചരിത്രം

1957–ൽ കാലംചെയ്ത അപ്രേം പാത്രിയർക്കീസ് ബാവാ (ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ (1887–1957) 1687 മുതൽ 1774 വരെയുള്ള സുറിയാനി സഭാപിതാക്കന്മാരുടെ ഒരു ചരിത്രം എഴുതിയിരുന്നു. 1920 –കളിൽ അദ്ദേഹം രചിച്ച ആ ചരിത്രഗ്രന്ഥം കയ്യെഴുത്തുപ്രതിയായി സൂക്ഷിക്കപ്പെട്ടിരുന്നു. ഇപ്പോൾ ഹിസ്റ്ററി ഓഫ് ദി സിറിയക്ക് ഡയോസിസ് എന്ന പേരിൽ അത് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

സുറിയാനിസഭയ്ക്ക് കുർഡുകളുടെയും തുർക്കികളുടെയും കയ്യിൽനിന്ന് ഏൽക്കേണ്ടിവന്ന പീഡകൾ, അക്കാലഘട്ടത്തിലെ പാത്രിയർക്കീസന്മാർ, മഫ്രിയാനാമാർ, പ്രധാനപ്പെട്ട മെത്രാന്മാർ തുടങ്ങിയവരുടെ പ്രവർത്തനങ്ങൾ അവർക്കു നേരിടേണ്ടിവന്ന പീഡകൾ, അവർ അനുഷ്ഠിച്ചിട്ടുള്ള ത്യാഗങ്ങൾ മുതലായ കാര്യങ്ങളാണ് നൂറ്റി ഇരുപതോളം പേജുകളുള്ള പുസ്തകത്തിലെ പ്രതിപാദ്യവിഷയങ്ങൾ. അതിൽ നാൽപതോളം പേജുകൾ ബസേലിയോസ് ശക്രള്ള മഫ്രിയാനയെക്കുറിച്ചുള്ളതാണ്. അതു വായിച്ചപ്പോൾ വാസ്തവത്തിൽ അദ്ദേഹത്തോടു ആദരവും ബഹുമാനവും വർദ്ധിച്ചു.

അദ്ദേഹത്തിന്റെ യാത്രാവിവരണത്തിന്റെ അവസാനം പാത്രിയർക്കീസിന്റെ കല്പന പ്രകാരം അദ്ദേഹം മലങ്കരയിലേക്ക് കൊണ്ടുവന്ന പുസ്തകങ്ങളുടെയും കയ്യെഴുത്തുപ്രതികളുടെയും പള്ളിഉപകരണങ്ങളുടെയും ഒരു അപൂർണ്ണ ലിസ്റ്റ് ചേർത്തിട്ടുണ്ട്. രസകരമാണത് വായിക്കാൻ. ആകെ നാൽപത്തിയാറ് പുസ്തകങ്ങൾ അദ്ദേഹം കൊണ്ടുവന്നു – സുറിയാനിയിലുള്ള അഞ്ച് ഏവൻഗേലിയോനുകൾ, ആണ്ടടക്കമുള്ള പെങ്കീസാനമസ്ക്കാരം (പെരുന്നാൾക്രമങ്ങൾ) പതിമൂന്നെണ്ണം, മദ്ധ്യസ്ഥ പ്രാർത്ഥനാക്രമങ്ങൾ, എട്ട് കുർബ്ബാനതക്സാകൾ (വ്യത്യസ്ത അനാഫോറകൾ) പഴയനിമയത്തിന്റെ മൂന്നു പുരാതന സുറിയാനി കോപ്പികൾ, ദീവന്നാസിയോസ് ബർസ്ലീബിയുടെ സുവിശേഷ വ്യാഖ്യാനങ്ങൾ, ബാർ എബ്രായയുടെ ഹൂദായകാ

(ശേഷം പേജ് 5–ൽ)

# നിന്റെ ഓളങ്ങളും നിന്റെ തിരമാലകളും എല്ലാം എന്റെ മീതെ കടന്നുപോകുന്നു എന്നുള്ള ദാവീദിന്റെ വചനങ്ങൾ ഞങ്ങളിൽ നിവൃത്തിയായി : പ. ശക്രുള്ളാ ബാവാ....പേജ് 4-ൽനിന്ന്

നോൻ, സങ്കീർത്തനത്തിന്റെ മൂന്നു കോപ്പികൾ, കാനോനനമസ്ക്കാരം, ശവസംസ്ക്കാര ക്രമങ്ങൾ, മാമോദീസാ - മൂറോൻ അഭിഷേക - തൈലാഭിഷേക ക്രമങ്ങൾ, കാനോൻ പുസ്തകങ്ങൾ, സഭാനിയമങ്ങളും നടപടിക്രമങ്ങളും വ്യാഖ്യാനങ്ങളും ഉൾക്കൊള്ളുന്ന നാലു പുസ്തകങ്ങൾ സുറയാനി ഭാഷയുടെ വ്യാകരണങ്ങൾ (മലങ്കരയിൽ ഇക്കാലത്ത് പാശ്ചാത്യ സുറിയാനി ഭാഷ അധികം പ്രചരിച്ചിട്ടില്ലായിരുന്നു. പതിനെട്ടാം നൂറ്റാണ്ടിൽ വന്ന സക്രുള്ളാ ബാവായും അദ്ദേത്തോടൊപ്പം വന്ന ഈവാനിയോസ് മെത്രാപ്പോലീത്തായുമാണ് പാശ്ചാത്യ സുറിയാനി ഭാഷയിലുള്ള ക്രമങ്ങൾ മലങ്കരയിൽ കൂടുതൽ പ്രചരിപ്പിച്ചത്)എന്നിവയും ഉൾക്കൊള്ളുന്നു.

അതോടൊപ്പം കൊണ്ടുവന്ന സാമാനങ്ങളിൽ - ഒരു കാസായും പീലാസായും, രണ്ടു പള്ളിമണികളും, ഒരു ധൂപക്കുറ്റിയും, രണ്ട് മറുവഹസാകളും, പിച്ചളകൊണ്ടുള്ള മൂന്നു മെഴുകുതിരിക്കാലുകളും - ഒരുകുപ്പി മൂറോൻ, ജെറുസലേമിൽനിന്നുള്ള മൂന്നു കുരിശുകൾ, വിശുദ്ധന്മാരുടെ തിരുശേഷിപ്പുകളും മറ്റു സാധനങ്ങളും ഉൾക്കൊള്ളുന്നു. വേദപുസ്തകത്തിന്റെ വളരെ വിലകൂടിയ മൂന്ന് കയ്യെഴുത്തുപ്രതികളും, അതോടൊപ്പം സുറിയാനിഭാഷയിലെഴുതിയ പുതിയ നിയമത്തിന്റെയും പഴയനിയമത്തിന്റെയും സുവിശേഷങ്ങളുടെയും കയ്യെഴുത്തുപ്രതികളും വേദപുസ്തക വ്യാഖ്യാനങ്ങളും, ആരാധനാക്രമങ്ങളും, പെരുന്നാൾ ശുശ്രൂഷാഗീതങ്ങളും, നോമ്പിലെ ആരാധനാക്രമങ്ങളും അദ്ദേഹം കൊണ്ടുവന്നു.

അപ്രേം പാത്രിയർക്കീസ് ബാവാ ശക്രുള്ളാ ബാവായുടെ യാത്രയെ സംബന്ധിച്ച് ലഭിച്ചിട്ടുള്ള വ്യത്യസ്ത വിവരണങ്ങൾ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

അദ്ദേഹംതന്നെ സുറിയാനിഭാഷയിൽ എഴുതിയിട്ടുള്ള യാത്രാവിവരണം മലയാളത്തിൽ പരിഭാഷപ്പെടുത്തിയത് ഇ.എം.ഫിലിപ്പ് പ്രസിദ്ധീകരിച്ചിട്ടുണ്ട് (പേജ് 169-173).

"എഴുത്തുകാരന്റെ കൈവശമുള്ള ഒരു സുറിയാനി കയ്യെഴുത്തു പുസ്തകത്തിൽ മാർ ബസേലിയോസിന്റെ യാത്ര, കപ്പൽ, കൂലിത്തർക്കം മുതലായവ വിവരിക്കുന്ന അദ്ദേഹത്തിന്റെ ഒരു സ്വഹസ്തചരിതപ്പകർപ്പ് കാണുന്നുണ്ട്. അതിന്റെ തർജ്ജമ വായനക്കാർക്കു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസു മാർ ഇഗ്നാത്തിയോസ് ഗീവർഗീസ് മൂന്നാമന്റെയും എന്റെയും പേർക്കുള്ള മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെയും മാർ തോമ്മായുടെയും കത്തുകൾ സഹിതം അന്തോണിയോസ് ശെമ്മാശ്ശൻ 1748 മീനമാസത്തിൽ ബെറുവാ പട്ടണത്തിൽ വന്നു. പാത്രിയർക്കീസു ബാവായുടെ പേർക്കുള്ള കത്ത് ആമീദിനയച്ചു. ഞാൻ രണ്ടുമാസമായി സുഖക്കേടിലായിരുന്നു. അതിന്റെ ശേഷം ശെമ്മാശ്ശൻ പാത്രിയർക്കീസിന്റെ അടുക്കൽ പോയി മലങ്കരയുള്ളവർക്കു മാർ ഈവാനിയോസിന്റെയും മാർ തോമ്മായുടെയും കത്തുകളിൽ പ്രസ്താവിച്ചിരുന്നതുപോലെ ഒരു മപ്രിയാനായെ ആവശ്യമുണ്ടെന്നു അറിയിച്ചു. സുഖക്കേട് ഭേദമായതിന്റെശേഷം ബറുവായിൽനിന്ന് പതിനഞ്ചു ദിവസത്തെ വഴിയകലുമുള്ള ആമീദിൽചെന്നു പാത്രിയർക്കീസിനെ ഞാൻ സന്ദർശിച്ചു. വഴിക്കു കവർച്ചക്കാർ എന്നെ പിടികൂടിയെങ്കിലും യാതൊരു ദേഹോപദ്രവവും ചെയ്തില്ല. എന്നെ അവിടെവെച്ചു മപ്രിയാനായായി വാഴിച്ചു. ചിങ്ങം 25നു ഞാൻ തിരിയെ ബറുവായിലെത്തി. വീണ്ടും കുറെദിവസങ്ങൾ സുഖക്കേടായി കിടന്നു. പാത്രിയർക്കീസ് ബാവാ മാർ ഗ്രിഗോറിയോസിനെയും വേറൊരു മെത്രാപ്പോലീത്തായെയും ഒരു കോറെപ്പിസ്കോപ്പായെയും അയച്ചു. അവർ തെഗ്രീസിന്റെ തീരംവഴി സഞ്ചരിച്ച് ബഗദാദിൽ എത്തി. തദനന്തരം സുഖക്കേടുമൂലം മറ്റെ മെത്രാപ്പോലീത്തായും, കോറെപ്പിസ്കോപ്പായും ആമീദിലേക്കു തിരിച്ചുപോയി. എന്നാൽ മാർ ഗ്രിഗോറിയോസു എന്റെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടു അവിടെതന്നെ താമസിച്ചു. പക്ഷെ യാത്രാസൗഖര്യങ്ങളുടെ അഭാവം മൂലം എനിക്കു നാലുമാസംകൂടി ബറുവായിൽ താമസിക്കേണ്ടിവന്നു. ഈ സമയത്തിനിടയ്ക്കു പള്ളിശുശ്രൂഷകൾക്കു ആവശ്യമുള്ള പുസ്തകങ്ങളും യാത്രയ്ക്കു വേണ്ട സാമാനങ്ങളും മൂവായിരം രൂപായും ഞാൻ ശേഖരിച്ചു. 1749 മകരം 7-ാം ഞായറാഴ്ച ഒരു കോറെപ്പിസ്കോപ്പാ, അന്തോണിയോസ് ശെമ്മാശ്ശൻ, എന്റെ ശെമ്മാശ്ശൻ ഇവരോടുകൂടി ഞാൻ ബറുവായിൽനിന്ന് പുറപ്പെട്ടു. 28-ാം ഞായറാഴ്ച ഞങ്ങളെ തസ്ക്കരന്മാർ ആക്രമിക്കുകയും പതിനഞ്ചു മണിക്കൂർ സമയത്തെ ഭയങ്കര യുദ്ധത്തിൽ രണ്ടു തുർക്കികൾ കൊല്ലപ്പെടുകയും മറ്റു പലരും മുറിവേൽക്കുകയും ചെയ്തു. കൂടാതെ വളരെ കുതിരകളും ഒട്ടകങ്ങളും കൊല്ലപ്പെട്ടു. അപ്പോൾ വേറൊരു സംഘം തസ്ക്കരന്മാർ പ്രത്യക്ഷപ്പെടുകയാൽ ഞങ്ങൾ ആദ്യത്തെ സംഘത്തിൽനിന്നും രക്ഷപെട്ടും രണ്ടാമത്തെ സംഘത്തിന്റെ നേതാവ് മറ്റു യാത്രക്കാരിൽനിന്നു മൂന്നു രൂപാ വീതം വിലയുള്ള ഒമ്പതിനായിരം സ്വർണ്ണ നാണയങ്ങളും ഞങ്ങളുടെ സകല പുസ്തകങ്ങളും മറ്റു സാമാനങ്ങളും എടുത്തു. അവൻ എന്നോട് പണവും ആവശ്യപ്പെട്ടു. ഞാൻ അവന് ആയിരത്തഞ്ഞൂറു രൂപാ കൊടുത്തു. ഞങ്ങളുടെ പുസ്തകങ്ങളും സാമാനങ്ങളും തിരിയെവാങ്ങിച്ചു. ജീവൻ രക്ഷപെട്ടുകിട്ടിയതിനായി കർത്താവിനെ മഹത്വപ്പെടുത്തി. ഒടുവിൽ ആനെ എന്ന സ്ഥലത്തെത്തി. തസ്ക്കരന്മാരെ ഉള്ള ഭയംമൂലം യാത്ര തുടരുന്നതിന് ആരും തുനിയാഞ്ഞതിനാൽ ഞങ്ങൾ രണ്ടുമാസം അവിടെ താമസിച്ചു. മേടം 1നു ഞങ്ങൾ യുഫ്രട്ടീസ് നദി കടന്ന് ഹെല്ലായിലെത്തുകയും അവിടെനിന്ന് വഴിക്ക് വളരെ ചെലവുചെയ്ത് ബഗദാദിലേക്ക് പോകുകയും ചെയ്തു. ബഗദാദിൽ ഞങ്ങൾ മാർ ഗ്രിഗോറിയോസിനെ കണ്ടെത്തി. മറ്റേ മെത്രാനും കോറെപ്പിസ്കോപ്പായും രോഗം നിമിത്തവും മറ്റും ആമീദിലേക്ക് തിരികെ പോയെങ്കിലും മാർ ഗ്രിഗോറിയോസും യോഹന്നാൻ റമ്പാനും ക്ഷമയോടുകൂടെ നിരവധി കഷ്ടതകൾ സഹിച്ച് ബഗദാദിൽ പതിനൊന്നു മാസം ഞങ്ങളെ കാത്തു താമസിച്ചു. തദനന്തരം ഞങ്ങൾ ഒരു വള്ളം കൂലിക്കെടുത്ത് തൈഗ്രീസ് നദി താത്തു ബ്രസായിക്കുപോയി. വഴിമദ്ധ്യേ അഞ്ഞൂറുരൂപായോളം ചെലവായി. വഴിക്കു വീണ്ടും ഞങ്ങൾ തസ്ക്കരന്മാരുടെ ആക്രമണത്തിന് പാത്രീഭവിച്ചു. പക്ഷെ അവരും ഞങ്ങൾക്ക് യാതൊരു ദേഹോപദ്രവവും ചെയ്തില്ല. സർവ്വശക്തനായ ദൈവം ഞങ്ങളെ നിർദയന്മാരായ അവരുടെ കൈകളിൽനിന്നും രക്ഷിച്ചു. ബറുവാ മുതൽ ബസ്രാ വരെയുള്ള യാത്രയ്ക്ക് ഞങ്ങൾക്ക് അയ്യായിരം രൂപാ വേണ്ടിവന്നു. ഇടവം 8നു ഞങ്ങൾ ബസ്രായിലെത്തി ഡച്ചുകമ്പനിയുടെ പ്രധാനിയെ കണ്ടു. അയാൾ ഞങ്ങളുടെ വാസത്തിനായി എൺപതുരൂപാ കൂലിക്ക് ഒരു കെട്ടിടം വാങ്ങിച്ചുതന്നു.ഞങ്ങൾ അയാളോട് കുറേ പണം കടം ചോദിച്ചതിൽ കമ്പനി പണത്തിൽനിന്ന് കടം കൊടുക്കുന്നതിന് അയാൾക്ക് അധികാരമില്ലെന്നും മറുപടി പറഞ്ഞു. മഫ്രിയാനാ ആവശ്യപ്പെട്ടിടത്തോളം പണം കടം കൊടുക്കുവാൻ ബസ്രായിൽ മുമ്പിരുന്ന ഡച്ചുകമ്പനി പ്രധാനിയെ അധികാരപ്പെടുത്തി. കൊച്ചിയിലെ ഡച്ചു ഗവർണർ കൊടുത്ത ഒരു എഴുത്തു കൈവശമുണ്ടെന്ന് അന്തോണിയോസ് ശെമ്മാശ്ശൻ അയാളോട് പറഞ്ഞു. അപ്പോൾ അയാൾ കമ്പനിപണത്തിൽനിന്ന് തരുന്നതിന് നിവർത്തിയില്ലെന്നും അയാളുടെ സ്വന്തം വകയിൽനിന്ന് കുറേ പണം ഇരുപത് ശതമാനം പലിശയ്ക്ക് കടം തരാമെന്നും മറുപടി പറഞ്ഞു. ഞങ്ങളുടെ കടക്കാരുടെ നിർബന്ധം ഹേതുവാലും എന്തു വന്നാലും കൊച്ചിയിൽ എത്തേണ്ട ആവശ്യമുള്ളതുകൊണ്ടും ഞങ്ങൾ 6666 രൂപാ ആ മനുഷ്യനോട് വാങ്ങിച്ച് 1334 രൂപാ പലിശ കൂട്ടി എണ്ണായിരം രൂപയ്ക്ക് ഒരു കടപത്രം എഴുതികൊടുത്തു. അതിനുശേഷം ഡച്ചുകാരുടെ കപ്പൽ ഒന്നും തൽസമയം ബസ്രായിൽ ഇല്ലാതിരുന്നതിനാൽ ഞങ്ങൾ ഒരു ഇംഗ്ലീഷ് കപ്പൽ 700 രൂപാ കൂലിക്ക് പിടിച്ചു. കടംവാങ്ങിയ 6666 രൂപയിൽനിന്ന് സകല കടങ്ങളും വീട്ടുകയും ബഗദാദിലെയും കപ്പലിലെയും ചെലവുകൾ കൊടുക്കുകയും ചെയ്തു. ആ സമയം ബസ്രാ ക്ഷാമപീഡിത ആയിരുന്നതിനാൽ സാമാനങ്ങൾക്കെല്ലാം വലിയ വില കൊടുക്കേണ്ടിയിരുന്നു. മിഥുനം 24നു ഞങ്ങൾ ബസ്രാവിട്ടു ബുഷയറിലെത്തി. അവിടെ കമ്പനിക്കാരുടെ ആളുകൾ ഞങ്ങളെ ബഹുമാനിച്ചു. ബുഷയർ വിട്ടശേഷം കടലിൽ കാറ്റ് ഞങ്ങൾക്ക് പ്രതികൂലമായതിനാൽ ഞങ്ങൾ പലവിധ കഷ്ടതകൾ സഹിക്കേണ്ടിവന്നു. ദൈവമാതാവിന്റെ പ്രാർത്ഥന ഞങ്ങളെ സർവ്വ ആപത്തുകളിൽനിന്നും രക്ഷിച്ചു. പിന്നീട് ഞങ്ങൾ ബണ്ട്റാബാസിലെത്തി. അവിടെയും കമ്പനിക്കാരുടെ ആളുകൾ ഞങ്ങളെ ബഹുമാനിച്ചു. ഇവിടെ ബാറാലിയായിൽനിന്ന് വന്ന ഒരു കപ്പലിലെ കപ്പിത്താൻ വേറെ വലിയ കപ്പലുകൾ ബാറാവിയായിൽനിന്ന് പത്തുദിവസങ്ങൾക്കകം വന്നുചേരുമെന്നു അവ നേരെ കൊച്ചിക്ക് ഓടുന്നവയാണെന്നും എന്നാൽ അയാൾ വന്ന കപ്പൽ ബോംബെ വഴി പോകുന്നതാകയാൽ അതിൽ യാത്രചെലവു കൂടുതൽ ആകുമെന്നും മറ്റും പറകയാൽ ഞങ്ങൾ ബണ്ട്റാബാസിൽ താമസിച്ചു. ഇരുപതു ദിവസങ്ങൾക്കുശേഷം ബാറാവിയായിൽനിന്ന് ഒരു കപ്പൽ വന്നു. ഏതാനും ദിവസങ്ങൾക്കുള്ളിൽ ഞങ്ങൾ യാത്രയ്ക്കുവേണ്ട സാമാനങ്ങൾ വിലയ്ക്കു വാങ്ങി കപ്പലിൽ കൊടുത്തയച്ചു. എന്നാൽ ആ സ്ഥലം അക്രമിക്കാൻ കള്ളന്മാർ വരുന്നതായി കേട്ട് കമ്പനി ഉദ്യോഗസ്ഥർ കപ്പൽ വിട്ടില്ല. പിന്നീട് കള്ളന്മാരുടെ ഇടയിൽതന്നെ ഒരു ലഹള ഉണ്ടായി. അവരുടെ നായകനെ കൊന്ന് അവർ ഓടിപ്പോയെന്ന് ഒരു വർത്തമാനം കേട്ടു. കൂടാതെ പേർഷ്യായിലെ പ്രഭുക്കന്മാർ തങ്ങളിൽ ഒരു യുദ്ധം ഉണ്ടായി അവരിൽ ഒരാൾ ബണ്ട്റാബാസിനടുത്ത് ഒരിടത്ത് വന്നിട്ടുണ്ടായിരുന്നു. ഇതിനാൽ കമ്പനി ഉദ്യോഗസ്ഥൻ കപ്പൽ വീണ്ടും താമസിപ്പിച്ചു. വേറെ കപ്പൽ ഒന്നും ഇല്ലാതിരുന്നതിനാൽ ഞങ്ങൾ ഏഴു മാസം അവിടെ താമസിച്ചു. ഈ താമസകാലത്ത് രോഗം, ഭയം മുതലായ പല കഷ്ടതകൾ ഞങ്ങൾ സഹിക്കുകയും ഞങ്ങൾക്ക് ആയിരം രൂപാ ചെലവുവരികയും ചെയ്തു. അന്നുമുതൽ ഇന്നുവരെ കോറെപ്പിസ്കോപ്പാ തുടർച്ചയായി രോഗിയായിരുന്നു. 1751 കുംഭം 24നു ഞങ്ങൾ കമ്പനിക്കാരുടെ കപ്പലിൽ ഈ തുറമുഖത്തുനിന്ന് പുറപ്പെട്ട് സൂററ്റിലെത്തി. കപ്പൽ തുറമുഖത്ത് അടുക്കുന്നതിനു മുമ്പ് രണ്ടു വലിയ കപ്പലുകളും പന്ത്രണ്ടു ചെറിയ കപ്പലുകളും അടുത്തുവന്ന് ഞങ്ങളോട് അഞ്ചുമണിക്കൂർ സമയത്തേക്ക് ഒരു യുദ്ധം ചെയ്തു. എന്നാൽ ഒടുവിൽ അവർതന്നെ പിന്മാറേണ്ടിവന്നു. ഇങ്ങനെ ദൈവം ഞങ്ങളെ കടൽക്കള്ളന്മാരിൽനിന്ന് രക്ഷിക്കയാൽ മീനം 17-ന് ഞങ്ങൾ തുറമുഖത്തടുത്ത് നങ്കൂരമിട്ടു. ഞങ്ങൾ കരയ്ക്കിറങ്ങാതെ കൊച്ചിക്കു പോകുന്ന വേറൊരു കപ്പലിൽ കയറി. കൊച്ചിക്കുള്ള യാത്രാമദ്ധ്യേ മൂന്നു ദിവസത്തേക്ക് ശക്തിയായ എതിരുകാറ്റും മഴയും നിമിത്തം ഞങ്ങൾ വളരെ കഷ്ടപ്പെട്ടു. "നിന്റെ ഓളങ്ങളും നിന്റെ തിരമാലകളും എല്ലാം എന്റെ മീതെ കടന്നുപോകുന്നു" എന്നുള്ള ദാവീദിന്റെ വചനങ്ങൾ ഞങ്ങളിൽ നിവൃത്തിയായി. കപ്പൽ കൊച്ചിയിൽ എത്തിയപ്പോൾ അവിടുത്തെ ഗവർണർ കമ്പനിവക ഒരു ബോട്ട് അയച്ചുതന്നു. ഞങ്ങളെ കോട്ടയിൽ കൊണ്ടുപോയി ഞങ്ങളുടെ സൗഖ്യത്തെപ്പറ്റി ചോദിക്കുകയും അന്ന് അയാളുടെ കൂടെ ഭക്ഷണം തരികയും ചെയ്തു. ഇത് 1751 മേടം 23-ന് യാകുന്ന മാർ ഗീവർഗീസ് സഹദായുടെ പെരുന്നാൾ ദിവസമായിരുന്നു. മാർ ഈവാനിയോസും മാർ തോമ്മായും വന്ന് ഞങ്ങളെ സ്വീകരിക്കുന്നതിനായി അയാൾ ഞങ്ങളെ കോട്ടയിൽ താമസിപ്പിച്ചു. ഇരുപത് ദിവസങ്ങൾക്കുശേഷം മാർ ഈവാനിയോസ് വന്നു. മാർത്തോമ്മായ്ക്ക് ഞങ്ങൾ നാല് എഴുത്തയച്ചു. എന്നാൽ അദ്ദേഹം വന്നില്ല. മാർ ഈവാനിയോസും ഞങ്ങളുമായി എപ്പോഴും വഴക്കായിരുന്നു. ക്രിസ്ത്യാനികളുമായി സ്നേഹത്തിലും സമാധാനത്തിലും പെരുമാറുന്നതിന് അദ്ദേഹം സമ്മതിക്കുകയില്ലായിരുന്നു. അദ്ദേഹത്തോട് ഇടപെടുന്നവരെ വഴക്കുപറയുക, ചിലരെ അടിക്കുക, മറ്റു ചിലരെ തൊഴിക്കുക ഇങ്ങനെ ദിവസവും പതിവായിരുന്നു. അതിനാൽ അദ്ദേഹത്തെ അന്ത്യോഖ്യായ്ക്ക് പാത്രിയർക്കീസ് ബാവായുടെ അടുക്കലേക്ക് തിരിച്ചയക്കുന്നതിന് ഒരു കപ്പൽ പ്രതീക്ഷിച്ചുകൊണ്ട് ഞങ്ങൾ അദ്ദേഹത്തെ കോട്ടയിൽതന്നെ താമസിപ്പിച്ചു. എന്തെന്നാൽ അദ്ദേഹം ഞങ്ങളുടെ അനുസരണത്തിൽ നിൽക്കുമെങ്കിൽ കൂടെ താമസിച്ചുകൊള്ളണമെന്നും അല്ലാത്ത പക്ഷം തിരികെ അയക്കണമെന്നും കാണിച്ച് പാത്രിയർക്കീസു ബാവാ ഞങ്ങൾക്ക് കല്പന തന്നിട്ടുണ്ടായിരുന്നു. ഞങ്ങളുടെ ചെലവുകളെല്ലാം കമ്പനി നടത്തി. മാർതോമ്മാ വരുന്നില്ലെന്ന് ഗവർണ്ണർ കണ്ടപ്പോൾ ഞങ്ങൾ കണ്ടനാട്ട് ചെന്ന് മാർതോമ്മായെ വഴിപ്പെടുത്തുവാൻ ഗവർണ്ണർ ഞങ്ങൾക്ക് അനുവാദം തന്നു. ഞങ്ങൾ കൊച്ചിയിൽ താമസിച്ച എഴുപത്തിരണ്ടു ദിവസത്തേക്ക് കമ്പനിക്കാർ 429 രൂപാ ഞങ്ങളുടെ ചെലവായി പറ്റെഴുതി. കർക്കിടകമാസം 3-ന് മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾദിവസം കമ്പനിവക ആളുകളോടും പട്ടാളക്കാരോടും ഹെസക്കിയേൽ എന്ന യഹൂദനോടുംകൂടി കൊച്ചി രാജാവിനെ കാണ്മാൻ ഞങ്ങളെ അയച്ചു. ഞങ്ങൾ രാജാവിനെ കണ്ട് അഞ്ചു സ്വർണ്ണനാണയങ്ങൾ കാഴ്ചവെച്ചു. ഈ നാണയങ്ങൾ ഓരോന്നിനും അഞ്ചു രൂപാ വീതം വിലയുള്ളതും ഗവർണ്ണറോട് വാങ്ങിയതുമായിരുന്നു. അന്നുരാത്രി ഞങ്ങൾ ഹെസക്കിയേലിന്റെ വീട്ടിൽ താമസിച്ചു. പിറ്റേദിവസം ഞങ്ങൾ കണ്ടനാട്ടിനു പോയി. കമ്പനിക്കാർക്കു ഞങ്ങൾ കൊടുത്തു വീട്ടേണ്ടിയിരുന്ന സംഖ്യകൾ ബസ്രായിൽവെച്ച് 8000 രൂപായും ബണ്ട്റാബാസിൽവെച്ച് 1000 രൂപായും രാജാവിന് കൊടുത്ത നാണയങ്ങളുടെ വിലയുൾപ്പെടെ കൊച്ചിയിൽവെച്ച് 454 രൂപയായിരുന്നു. കൂടാതെ അന്തോണിയോസ് ശെമ്മാശ്ശൻ അന്ത്യോഖ്യായിക്ക് പുറപ്പെട്ട അവസരത്തിൽ മാർ ഈവാനിയോസ് വാങ്ങി ശെമ്മാശ്ശന് കൊടുത്തതായി പറയുന്ന രണ്ടായിരം രൂപായും ഗവർണ്ണർ ഞങ്ങളോട് ആവശ്യപ്പെട്ടു. ഇങ്ങനെ കമ്പനിക്കാർ ആവശ്യപ്പെട്ടമൊത്തം സംഖ്യ 11454 രൂപയായായിരുന്നു".

Vol. 25 Issue 14
May 15

MALANKARA SABHA DEEPAM
P.B. 611, KOTTAYAM - 686001
Phone - 0481-2585499, Fax - 0481-2585499

REG.No.KERMAL/1994/1599
REGISTERED No. KL/KTM/ 40/ 2018-2020
Rs.2
LICENCED TO POST WITHOUT PRE-PAYMENT OF POSTAGE
LIC.NO. KL/CR/KTM/WPP - 35/2018-10

## വെബ് പേജിൽനിന്ന്

*സാമൂഹ്യമാധ്യമങ്ങളിൽ പ്രത്യക്ഷപ്പെടാറുള്ള ചില പോസ്റ്റുകളാണ് ഈ പംക്തിയിൽ വാട്സ്ആപ്പും ഫെയ്സ്ബുക്കും ഒന്നുമില്ലാത്തവരുടെ അറിവിനുവേണ്ടി പുനപ്രസിദ്ധീകരിക്കുന്നത്. അവയുടെ ഉള്ളടക്കം സംബന്ധിച്ച് മലങ്കരസഭാദീപത്തിന് ഒരുത്തരവാദിത്വവും ഉണ്ടായിരിക്കുന്നതല്ല.*

# നിലവിളിക്കുന്ന നേർച്ചക്കാശുകൾ

വലിയ ഒരു തീർത്ഥാടനകേന്ദ്രത്തിലെ പെരുന്നാളിന് കൊടികയറി. ജനലക്ഷങ്ങൾ തീർത്ഥാടനത്തിനെത്തുകയും പലകോടികൾ നേർച്ചയായെത്തുകയും ചെയ്യുന്ന ഒരു വലിയ ദേവാലയം. ആ ദേവാലയത്തിന്റെ പരിസരത്തുള്ള ഒരു കൊച്ചുപള്ളിയുടെ വികാരിയച്ചൻ ഫലിതം നിറച്ചൊരു കാര്യം പറഞ്ഞതോർക്കുന്നു.

തീർത്ഥാടനകേന്ദ്രത്തിലെ പെരുന്നാളിന് കൊടിയേറിക്കഴിഞ്ഞാൽപിന്നെ നമ്മുടെ കാര്യം പോക്കാണ്. ആളുകളൊക്കെ അങ്ങോട്ടേ പോകൂ. അത് സാരമില്ല പൊക്കോട്ടേന്ന് വെയ്ക്കാം. പക്ഷെ പോകുന്നവഴിക്ക് ആ നേർച്ചക്കാശ് അവനവന്റെ പള്ളിയിലിട്ടേച്ചും പൊക്കൂടെ? അടുത്തമാസം പള്ളീടെ കറന്റുബില്ലും വാട്ടർബില്ലും അടയ്ക്കാനുള്ള കാശ് പോലും ഇവിടുത്തെ നേർച്ചക്കുറ്റിയിൽ കാണത്തില്ല.

ചെറുകിടക്കാരുടെ പെടലിയൊടിച്ച് വൻകിടക്കാർ കടന്നുവന്നതുപോലെ സി ക്ലാസ് കടക്കാരെ ചവുട്ടിത്താഴ്ത്തി ഷോപ്പിംഗ് മാളുകൾ പൊങ്ങിയതുപോലെ, കല്യാണ ബ്രോക്കർമാരെ വിഴുങ്ങിത്തീർത്ത് മാട്രിമോണിയൽ സൈറ്റുകൾ വീർത്തതുപോലെയൊക്കെയാണ് ചില തീർത്ഥാടനകേന്ദ്രങ്ങളും ദേവാലയസമുച്ചയങ്ങളും വളർന്നുയരുന്നത്. പക്ഷെ എത്ര വളർന്നിട്ടും പെരുകിക്കൂടുകയാണ് അവിടുത്തെ പ്രശ്നങ്ങളും.

കഴിഞ്ഞ കുറച്ച് നാളുകളായി കേരളത്തിലെ പള്ളികളും പട്ടക്കാരുമൊക്കെ പ്രശ്നങ്ങളുടെ പേമാരിയിൽ നനഞ്ഞ് നിൽക്കുകയാണ്. കൂലംകഷമായി ഒന്നു ചിന്തിച്ചാൽ ഈ പേമാരിയുടെ പ്രഭവസ്ഥാനം പണമുള്ളയിടങ്ങളാണെന്ന് വ്യക്തം.

കറന്റ് ബില്ലടയ്ക്കാൻ ഇടവക ജനത്തിന്റെ ചില്ലറത്തുട്ടുകളുടെ സ്വരം കാതോർത്തിരിക്കുന്ന ഒരു വികാരിയുടെ മേലും അഴിമതിയാരോപണം ഇതുവരെ ഉയരുന്നതായി കേട്ടിട്ടില്ല. നൂറ്റമ്പതോ ഇരുനൂറോ വീടുകളുള്ള ഒരു ഇടവക ദേവാലയത്തിലെ ഇടയന്മാർക്കൊരിക്കലും പൊതുയോഗങ്ങളിലെ കണക്ക് പുസ്തകത്തിന്റെ മേലെ വിയർപ്പ് തുള്ളികൾ ഒഴുക്കേണ്ടിയും വന്നിട്ടില്ല.

എവിടെയൊക്കെയാണ് പണത്തിന്റെ കുത്തൊഴുക്കുണ്ടായിട്ടുള്ളത്. അവിടെയൊക്കെ കലഹത്തിന്റെ കൊടുങ്കാറ്റ് വീശുകയും പ്രശ്നങ്ങളുടെ പേമാരി പെയ്യുകയും ചെയ്തിട്ടുണ്ട്.

പേരും പ്രശസ്തിയുമില്ലാത്ത കൊച്ചുപള്ളികളിൽ കൈക്കാരൻ സ്ഥാനത്തിന് വേണ്ടി ആരും കടിപിടികൂടാറുമില്ല കയ്യാങ്കളിയുമില്ല. വല്യ പോപ്പുലാരിറ്റി ഇല്ലാത്ത ഓർഡിനറി വിശുദ്ധരുടെ തിരുനാൾ വാർത്ത ഒറ്റക്കോളം വാർത്തയായി പത്രത്തിന്റെ മൂലയിൽ പ്രത്യക്ഷപ്പെടുമ്പോൾ എന്റെ പേരില്ലെന്നും പറഞ്ഞ് ഒരു കൺവീനറും കരയുന്നതും കണ്ടിട്ടില്ല. അപ്പോൾ പിന്നെ സംഗതി വിശ്വാസ സംബന്ധമല്ല.

വിശ്വാസത്തിന്റെ പുകമറയിൽ അറിഞ്ഞും അറിയാതെയുമൊക്കെയായി അധികാരസുഖത്തിന്റെ കസേര അവനവന്റെ ആസനത്തിന്റെ ഭാഗമാക്കാൻ ആഗ്രഹിക്കുന്ന അല്പത്തരത്തിന്റെ ആളുകളുടെ അന്ധവിശ്വാസപ്രമാണമാണ് അവരുടെ ലിപിയില്ലാത്ത തിരക്കഥ.

തീർത്ഥാടനകേന്ദ്രങ്ങളിലേക്കൊഴുകുന്ന വിശ്വാസികളോടൊരു വാക്ക്. തീർത്ഥാടനകേന്ദ്രങ്ങളിലേക്കുള്ള യാത്ര നല്ലതാണ്. പക്ഷെ ഇറങ്ങുന്നതിനു മുൻപ് അവനവന്റെ സ്വന്തം പള്ളിയിലെ നേർച്ചപാത്രത്തിൽ ദശാംശം നിക്ഷേപിച്ചിട്ട് വേണം തീർത്ഥയാത്രകൾ.

തിരുവാഭരണമണിഞ്ഞിരിക്കുന്ന ദേവിയുടെയും ചില്ലുകൂട്ടിലിരിക്കുന്ന ദൈവങ്ങളുടെയും കാതിലേക്കും കയ്യിലേക്കുമായി നമ്മൾ ഉരുക്കിക്കൊടുക്കുന്ന കാഞ്ചനമാലയും കാശുമാലയും നമ്മെ നോക്കി പരിഹസിക്കുന്ന ഒരു കാലം വരും. ആകാശമുലയുമാറ് മാലാഖമാരും പ്രവാചകന്മാരും ഒരുമിച്ച് ചോദിക്കുന്നത് ആരും കേൾക്കുന്നില്ലേ. ദൈവങ്ങൾക്കണിയാൻ എന്തിനീ പൊൻനൂലുകളും വജ്രവളകളും. അതിന് കാവൽനിൽക്കാൻ നിയോഗിക്കപ്പെട്ട പുരോഹിതരും.

അവനവന്റെ ഇടവകാതിർത്തിയിൽ പ്രായംചെന്ന പെൺകിടാങ്ങൾ മിന്നുചാർത്താൻ പൊന്നില്ലാതെ പെടാപ്പാട് പെടുന്നത് കണ്ടിട്ടും അത് കാണാതെ പ.മറിയത്തിന് മരതകമാല നേർച്ചനേരുന്നവരുടെ നേരെ മറിയം മുഖം തിരിച്ചുകളയുമെന്നത് തീർച്ചയാണ്.

കാശ് ചൊരിയേണ്ടതും കുംഭമുടയ്ക്കേണ്ടതും കനകമെറിയേണ്ടതും ചില്ലുകൂട്ടിലെ ദൈവങ്ങൾക്കു മുന്നിലോ ദൈവം ചമയുന്ന കപട ഗുരുക്കന്മാർക്ക് മുന്നിലോ ആകരുത്. അല്ലെങ്കിൽ തന്നെ ദൈവങ്ങൾക്കെന്തിനാ കനകോം കാശും?

കൈനഷ്ടപ്പെട്ടുപോയ കൽപ്പണിക്കാരന്റെ കുടുംബത്തിലെ കഞ്ഞിക്കലത്തിലേക്ക് നേർച്ചക്കാശുകൾ വീഴട്ടെ. കുടികിടപ്പവകാശം ഇല്ലാത്തതിന്റെ പേരിൽ കൂരയൊഴിഞ്ഞ് കൊടുക്കേണ്ട ഗതികെട്ടവരുടെ കുടിപ്പുരകളിലേക്ക് കനകം കാറ് വിളിച്ച് ചെല്ലട്ടെ. ഇതൊന്നുമല്ലെങ്കിൽ അവനവന്റെ സ്വന്തം പള്ളിയിലെ ഇലക്ട്രിസിറ്റി ബില്ലിരിപ്പുണ്ട്, മുൻസിപ്പാലിറ്റിയിലെ കരം അടക്കേണ്ട രസീതിരിപ്പുണ്ട്., ഇടവകക്കാരിൽ ചിലരുടെ മേശപ്പുറത്ത് ബാങ്കുകാരുടെ ചുവപ്പുമഷി പതിഞ്ഞ ജപ്തിനോട്ടീസിരിപ്പുണ്ട്. ഈ കടലാസുതുണ്ടുകൾ പലയിടത്തിരുന്ന് വാവിട്ട് കരയുന്നത് കേൾക്കാതെ തീർത്ഥാടനകേന്ദ്രങ്ങളിൽ കതിന നിറയ്ക്കാനുള്ള കരിമരുന്നിന്റെ തുകയായും അങ്ങ് മൂലമറ്റത്തും രാമക്കൽമേട്ടിലും പതിക്കാനുള്ള തിരുനാൾ ഫ്ളക്സിന്റെ പ്രിന്റിംഗ് കോസ്റ്റായും നേർച്ചക്കാശുകൾ നശിപ്പിക്കരുത്.

കുമിഞ്ഞുകൂടുന്ന നേർച്ചക്കുറ്റികളും വെട്ടിത്തിളങ്ങുന്ന രൂപക്കൂടുകളുമാണ് കേരളസഭയെ തകർക്കാൻപോകുന്നത്. ഓരോ തിരുനാളിന് ശേഷവും കൂലിക്ക് ആളെയിരുത്തി നേർച്ചക്കാശെണ്ണേണ്ടിവരുന്ന രീതിയിൽ വരുമാനമുള്ള പള്ളികൾ അറിയണം നേർച്ചക്കാശെണ്ണിക്കിട്ടുന്ന കൂലിക്കാശുകൊണ്ട് കഞ്ഞികുടിക്കുന്നവർ ആ ഇടവകയിൽത്തന്നെയുണ്ടെന്ന്.

ദൈവങ്ങൾക്ക് കാശുകൊടുത്ത് കാര്യം സാധിക്കാമെന്നത് വിഡ്ഢിയുടെ വിശ്വാസമാണ്. ഈ ചെറിയവരിൽ ഒരുവന് നീ ഒരുപാത്രം വെള്ളം കൊടുത്തപ്പോഴൊക്കെ അതെനിക്ക് തന്നെയാണ് നീ തന്നത്.

**ഫാ.നിബിൻ കുരിശിങ്കൽ, എറണാകുളം രൂപത**

# മലങ്കരസഭാദീപം പഠനോപകരണങ്ങൾ വിതരണം ചെയ്തു



കോട്ടയം : മലങ്കരസഭാദീപം പഠനോപകരണ വിതരണദ്ഘാടനം കോട്ടയം എം.എൽ.എ. തിരുവഞ്ചൂർ രാധാകൃഷ്ണൻ നിർവ്വഹിച്ചു. ഡോ.തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ സ്വാഗതം ആശംസിച്ചു. മുൻ എം.എൽ.എ. ജോസഫ് എം.പുതുശ്ശേരി ആശംസ അറിയിച്ചു. ഷാജി മഠത്തിലേക്ക് നന്ദി അറിയിച്ചു. വൈദികർ, സഭാമാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, മുൻസിപ്പൽ കൗൺസിലർ, മലങ്കര അസോസിയേഷൻ അംഗങ്ങൾ തുടങ്ങി സമൂഹത്തിന്റെ നാനാ തുറകളിൽ പ്രവർത്തിക്കുന്ന ഒട്ടനവധി വിശിഷ്ട വ്യക്തികൾ പങ്കെടുത്ത ചടങ്ങിൽ കേരളത്തിലെ വിവിധ സ്ഥലങ്ങളിൽനിന്ന് എത്തിയ 250-ലധികം കുട്ടികൾക്ക് സ്ക്കൂൾ ബാഗും കുടയും ഉൾപ്പെടെയുള്ള പഠനോപകരണങ്ങൾ നൽകി.

പ്രസിദ്ധീകരണത്തിന്റെ 25 വർഷം പിന്നിടുന്ന മലങ്കരസഭാദീപം മലങ്കരസഭയിലെ ഏറ്റവും അധികം സർക്കുലേഷൻ ഉള്ള ഒരു പ്രസിദ്ധീകരണമായി വളർന്ന് മലങ്കരമക്കളുടെ ഇടയിൽ നിർണ്ണായക സ്വാധീനം ചെലുത്തുന്നു.

# സി.പി.ചാണ്ടി അനുസ്മരണ സമ്മേളനവും ആചാര്യ അവാർഡ് ദാനവും

പത്തനംതിട്ട : സഭാകവി സി.പി.ചാണ്ടി അനുസ്മരണ സമ്മേളനവും ആചാര്യ അവാർഡ് ദാനവും പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽവെച്ച് നടന്നു. ഡോ.ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ ഉദ്ഘാടനം നടത്തി അവാർഡുകൾ വിതരണം ചെയ്തു. വീണാ ജോർജ് എം.എൽ.എ. ജീവകാരുണ്യ സഹായതുക വിതരണം ചെയ്തു. ഫാ.ജേക്കബ് ഫിലിപ്പ് കോർഎപ്പിസ്കോപ്പാ അനുസ്മരണ പ്രഭാഷണവും, സി.പി.ചാണ്ടി ഫൗണ്ടേഷൻ വൈസ് ചെയർമാൻ റെജി താഴമൺ, കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പാൾ ഡോ. മാത്യു പി.ജോസഫ്, ആചാര്യ അവാർഡ് സെക്രട്ടറി പ്രൊഫ.ജോൺ കുര്യൻ, ജിതിൻ തോമസ്, ട്രഷറാർ ഏബ്രഹാം കോശി എന്നിവർ ആശംസാപ്രസംഗവും നടത്തി. കെ.ജി.ഏബ്രഹാമും പി.കെ.ജീവൻ നവാസും ആചാര്യ അവാർഡും സിജു വർഗീസ് സെമിനാരി വിദ്യാർത്ഥികൾക്കുള്ള ഉപന്യാസമത്സരത്തിന്റെ സമ്മാനവും ഏറ്റുവാങ്ങി.

# അഖില മലങ്കര ശുശ്രൂഷക സംഘം വാർഷിക സമ്മേളനം

പരുമല : അഖില മലങ്കര ശുശ്രൂഷക സംഘം വാർഷിക സമ്മേളനം സഖറിയാ മാർ അന്തോണിയോസ് ഉദ്ഘാടനം ചെയ്തു. പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് അദ്ധ്യക്ഷത വഹിച്ചു. സഭാ വൈദികട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, ശുശ്രൂഷകസംഘം വൈസ് പ്രസിഡന്റ് ഫാ. ജോസ് തോമസ്, ജനറൽ സെക്രട്ടറി ബിജു വി.പന്തപ്ലാവ്, ട്രഷറാർ റോയ് എം.മാത്യു മുത്തൂറ്റ്, ഫാ.സി.പി.അലക്സാണ്ടർ, പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുറിയാക്കോസ് എന്നിവർ പ്രസംഗിച്ചു.

# മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ മലങ്കരസഭയിൽ ശാശ്വത സമാധാനം ആഗ്രഹിച്ചു : ഫാ.ഡോ.എം.ഒ.ജോൺ

കോട്ടയം : മലങ്കരസഭയുടെ സ്തേഫാനോസ് എന്ന് വിളിക്കപ്പെട്ടിരുന്ന ശ്രേഷ്ഠ പുരോഹിതനായിരുന്നു ദിവംഗതനായ ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പാ. 1970-കളിൽ മലങ്കരസഭയിൽ കക്ഷിവഴക്ക് രൂക്ഷമായപ്പോൾ അതിന്റെ പ്രധാന കേന്ദ്രമായിരുന്നു ആലുവ തൃക്കുന്നത് സെമിനാരി. അവിടെ അക്രമങ്ങൾ അരങ്ങേറി. അങ്കമാലി ഭദ്രാസനാധിപനായിരുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ കാറ് കത്തിച്ചു. മണ്ണാറപ്രായിൽ അച്ചന്റെ വീട് ആക്രമിച്ചു. പിന്നീട് ഗ്രേറ്റ് മാർച്ചും തുടർച്ചയായി പല വർഷങ്ങളിൽ ലാത്തിച്ചാർജ്ജും സംഘർഷങ്ങളും നടന്നു. അപ്പോഴെല്ലാം സെമിനാരിയെ സംരക്ഷിച്ച് മലങ്കരസഭയുടേതായി കാത്തുസൂക്ഷിച്ചതിന്റെ മുഴുവൻ ക്രെഡിറ്റും മണ്ണാറപ്രായിൽ അച്ചനു മാത്രം അവകാശപ്പെട്ടതാണ്. ഒരു രക്തസാക്ഷിയുടെ പരിവേഷം തന്നെ അദ്ദേഹത്തിനുണ്ടായി. അങ്കമാലി ഭദ്രാസന സെക്രട്ടറി, തുടർച്ചയായി സഭാമാനേജിംഗ് കമ്മിറ്റി അംഗം എന്നീ നിലകളിലെല്ലാം സ്തുത്യർഹമായി അദ്ദേഹം പ്രവർത്തിച്ചു. കക്ഷിവഴക്കിന്റെ പ്രതിസന്ധികളിലൂടെയും പ്രയാസങ്ങളിലൂടെയും അദ്ദേഹം കടന്നുപോയി എങ്കിലും മലങ്കരസഭയിൽ ശാശ്വത സമാധാനം അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹത്തിന്റെ നിര്യാണത്തിൽ മലങ്കരസഭാ വൈദികട്രസ്റ്റി എന്ന നിലയിലുള്ള അനുശോചനം അറിയിക്കുകയും നിത്യശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.